ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന  ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ  ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ശ്രീ വിദ്യാധിരാജ ചരിതം



By

ശാന്തിനികേതനം മാധവൻനായർ



# ശ്രീ വിദ്യാധിരാജ പരമഭട്ടാരക ചരിതം.

By

ശാന്തിനികേതനം

എസ്. കെ. മാധവൻനായർ ശാസ്ത്രി

ശ്രീവിമലാനന്ദാശ്രമം

ആരംപുന്ന, പുനലൂർ, ഇളമ്പൽ. പി. ഒ.

# തൃക്കടവൂർ
# ശ്രീ കുമ്പളത്തു ശങ്കുപ്പിള്ള
## സ്മാരക ശ്രീവിദ്യാധിരാജ
## ഗീതാഭവനുവേണ്ടി

പ്രസാധകൻ:

**C. P. കുഞ്ഞുണ്ണിപ്പിള്ള**

ഒന്നാംപതിപ്പ് കോപ്പികൾ 1000



Price Rs. 10

---

## ശുദ്ധിപത്രം

| | | | അബദ്ധം | | സുബദ്ധം |
|---|---|---|---|---|---|
| പേജ് നമ്പർ | 8 | 3-ാംവരി | ത്തീർണ്ത | — | ത്തീർന്ന |
| ,, | 13 | 20-ാംവരി | മനസ്വനി | — | മനസ്വിനി |
| ,, | 15 | 3-ാംവരി | പൂർവ്വാദിക | — | പൂർവ്വാധിക |
| ,, | 15 | 27-ാംവരി | പിന്നെയും | — | പിന്നെ |
| ,, | 15 | 29-ാംവരി | നിശ്ചയിച്ചിട്ടുള്ള | — | നിശ്ചയിച്ചുള്ള |
| ,, | 22 | 12-ാംവരി | ലൊട്ടം | — | ലൊട്ടം |
| ,, | 36 | 10-ാംവരി | ശിഷിരോട് | — | ശിഷ്യരോട് |
| ,, | 43 | 11-ാംവരി | ശിഷ്യോദയം | — | ശിഷ്യോfയം |



ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ

# അവതാരിക

## സദ്ഗുരവേനമഃ

**അജ്ഞാനതിമിരാന്ധസ്യ _ ജ്ഞാനാഞ്ജനശലാകയാ**
**ചക്ഷുരുന്മീലിതംയേന-തസ്മൈശ്രീ ഗുരവേനമഃ**

പ്രപഞ്ചരഹസ്യം കണ്ടെത്തുന്നതിനായി മനുഷ്യപ്രയത്നം മഹത്തായ സിദ്ധാന്തങ്ങളെ കാഴ്ചവച്ചിട്ടുണ്ട്. ഭാരതീയദർശനം ഇക്കൂട്ടത്തിൽ അഗ്രിമസ്ഥാനം വഹിക്കുന്നു. ദർശനം, ദാർശനിക ജീവിതം നയിച്ച മഹാമനീഷികളുടെ ജീവിതാനുഭവങ്ങൾതന്നെയാണ്. ജീവിതത്തിൻെറ ഉഭയമണ്ഡലങ്ങളിലും സുഖം കണ്ടെത്തുവാനുള്ള ജീവരാശികളുടെ സാമാന്യ സ്വഭാവം അനിഷേദ്ധ്യമായി അവശേഷിക്കുന്നുണ്ട്. സുഖാന്വേഷണപരിശ്രമത്തിൽ മനുഷ്യജീവിതം കാഴ്ചവെച്ച മഹത്തായ ആദർശങ്ങൾ സമസ്ത ജീവരാശികളുടെയും ധർമ്മരഹസ്യത്തെ ആശ്രയിച്ചും — അവലംബിച്ചും രൂപംകൊണ്ടതാണ്. ഭാരതീയ സംസ്കാരത്തിൽ ഗുരുക്കന്മാർക്കുള്ള സ്ഥാനം സമുന്നതമാണ്. സുഖാന്വേഷണത്തിനു വേണ്ടിയുള്ള മനുഷ്യപ്രയത്നത്തിൽ സമ്പാദ്യത്തിൻെറയും, ത്യാഗത്തിൻെറയും മാർഗ്ഗങ്ങളാണ് ഭൗതികശാസ്ത്രത്തിനും, അദ്ധ്യാത്മശാസ്ത്രത്തിനും വഴിതെളിച്ചിട്ടുള്ളത്. ഭൗതികശാസ്ത്രത്തിൻെറ സുഖാന്വേഷണപരിശ്രമം ഇതേവരെ പൂർത്തിയായിട്ടില്ല. പൂർത്തിയാകാൻതക്ക ഒരടിസ്ഥാന ആദർശവും അതിനില്ല. മറിച്ച് അദ്ധ്യാത്മജീവിതത്തിന് സ്ഥിരസുഖം കണ്ടെത്തുന്നതിനുള്ള പരിശ്രമങ്ങളിൽ പൂർണ്ണവിജയം കൈവരിക്കാൻ കഴിഞ്ഞിട്ടുണ്ട്. വ്യക്തി ജീവിതത്തിലൂടെയാണ് അതു് പൂർണ്ണതയെ പ്രാപിച്ചിട്ടുള്ളതു്. സമൂഹത്തെ അർഹമായ ഒരു മണ്ഡലംവരെ വളർത്തുന്നതിനും, സമന്വയിപ്പിക്കുന്നതിനും ഇത്തരക്കാർക്കും, അവരുടെ പ്രവർത്തനങ്ങൾക്കും കഴിഞ്ഞിട്ടുണ്ട്. ദുഃഖത്തിനും ദുഃഖനിവൃത്തിക്കും കാരണമാ

യിരിക്കുന്ന ഭൗതികവസ്തുക്കളെ നിവൃത്തോന്മുഖമാക്കുന്ന സേവനങ്ങളിലൂടെയാണ് ഇത്തരക്കാർ ഇക്കാര്യം സാധിച്ചിട്ടുള്ളത്. ത്യാഗം ഈ ജീവിതത്തെ ഉടനീളം പോഷിപ്പിക്കുകയും, പരിപൂർണ്ണമാക്കുകയും ചെയ്യുന്നു എന്നുള്ളത് ഭൗതികജീവിതത്തിന് അംഗീകരിക്കാൻ ബുദ്ധിമുട്ടുണ്ട്. സമ്പാദ്യത്തിൻെറ മാർഗ്ഗം ഭൗതികവസ്തുവിനെ ആശ്രയിച്ചും, ത്യാഗത്തിൻെറ മാർഗ്ഗം ഭൗതികവസ്തുവിനെ അതിജീവിച്ചും ഫലമനുഭവിക്കുകയാണ്. ആശ്രയിക്കുന്നതുകൊണ്ട് ദുഃഖവും, അതിജീവിക്കുന്നതുകൊണ്ട് സുഖവും അനുഭവത്തിലൂടെ സ്പഷ്ടമാണല്ലോ. ഭൗതികസുഖങ്ങളെ അതിജീവിച്ച മഹാമനീഷികളാണ് ഭാരതീയ സംസ്കാരത്തിലെ ആചാര്യസ്ഥാനം അലങ്കരിക്കുന്നത്.

ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമിതിരുവടികൾക്കു ഭാരതീയ — ആചാര്യ പരമ്പരയിൽ ആധുനികകാലത്തുണ്ടായിട്ടുള്ള ആചാര്യന്മാരുടെ കൂട്ടത്തിൽ ശിരോമൗക്തികസ്ഥാനം പൂജാസമന്വിതം സങ്കല്പിക്കാവുന്നതാണ്.

ദുഃഖനിവൃത്തിക്കുവേണ്ടിയുള്ള പരിശ്രമങ്ങളിൽ വിവിധ മാർഗ്ഗങ്ങൾ അംഗീകരിച്ച പാരമ്പര്യമാണ് ഭാരതീയ ഗുരുക്കന്മാരിലൂടെലബ്ധമായിട്ടുള്ളത്. പിപീലികാമാർഗ്ഗം, മർക്കടമാർഗ്ഗം ശുകമാർഗ്ഗം എന്നിങ്ങനെ വിവിധ മാർഗ്ഗങ്ങളുള്ളതിൽ ശുകമാർഗ്ഗാവലംബിയായ സ്വാമിജി അവധൂതനും, അതിവർണ്ണാശ്രമിയുമായ ഒരു മഹാത്മാവായിരുന്നു. അനശ്വരശരീരനായി അനേകലക്ഷങ്ങൾക്ക് ആശ്വാസമരുളിക്കൊണ്ട് ആ അദ്ധ്യാത്മപ്രഭാവം എന്നും സജീവമായിരിക്കും. സർവ്വജ്ഞനും, സർവവേത്താവുമായ പരമപുരുഷൻെറ സിദ്ധിയും, പ്രസിദ്ധിയും, സ്വാമിജിക്കു പരിപൂർണ്ണമായി യോജിക്കും.

യഃ സർവ്വജ്ഞഃ, സർവ്വവിദ്—യസ്യൈഷമഹിമാഭുവി.

(മുണ്ഡകോപനിഷദ്.)

സർവ്വാന്തര്യാമിയും, സ്വയം ജ്യോതിയുമായ, പരമാത്മാവിൻെറ സാക്ഷീഭാവം അനേകമനേകം ജീവിതാനുഭവങ്ങളിലൂടെ സ്വാമിജി തെളിയിച്ചിട്ടുണ്ട്. നിസ്സംഗനായും, നിരങ്കുശമായും കർമ്മങ്ങളിൽ നിർദ്ദോഷം വ്യാപരിക്കുവാനുള്ള സ്വാമിജിയുടെ പ്രത്യേകത സർവ്വമാർഗ്ഗങ്ങളെയും അംഗീകരിച്ചും, അതിജീവിച്ചും പരിപൂർണ്ണകലാനിധിയായ ഒരു മഹാഗുരുവിനെ കാഴ്ചവയ്ക്കുകയാണ്.

അകല്പിതഭിക്ഷാശിയും, ഹംസാചാരനമായ സ്വാമിജി പരാപവാദമുക്തനായ ഒരു ജീവന്മുക്തനായിരുന്നു. അനശ്വരത്വം കൊണ്ടും, ശ്രേഷ്ഠത്വം കൊണ്ടും, സംസാരദുഃഖനിവൃത്തനും, ബന്ധമുക്തനും, തത്ത്വമസ്യാദി മഹാവാക്യങ്ങളുടെ ലക്ഷ്യാർത്ഥം സ്വരൂപമായിട്ടുള്ളവനുമായ ഒരു അതിവർണ്ണാശ്രമിയാണ് സ്വാമിജി യെന്ന് അവധൂതലക്ഷണംകൊണ്ട് പ്രസിദ്ധമാണ്.

'അക്ഷരത്വാ, ദ്വരേണ്യത്വാ ദ്ധൂതസംസാരബന്ധനാത്
തത്ത്വമസ്യാദിലക്ഷ്യത്വാ 'ദവധൂത ഇതീര്യതേ.
യോ വിലംഘ്യാശ്രമാൻവർണ്ണാ-നാത്മന്യേവസ്ഥിതഃസദാ
അതിവർണ്ണാശ്രമീ, യോഗീ, അവധൂതഃസകഥ്യതേ.'
(അവധൂത ഉപനിഷത്)

ഭൗതികമാദ്ധ്യമങ്ങളായ യജ്ഞോപവീതം, ശിഖ, മററു കർമ്മാനുഷ്ഠാനങ്ങൾ എന്നിവയെ പരിത്യജിച്ച് അദ്വൈതസിദ്ധമായ ആത്മജ്ഞാനം യജ്ഞോപവീതമാക്കിയ ബ്രാഹ്മണന്റെ ലക്ഷണം സ്വാമിജിയെ യഥാർത്ഥ ബ്രാഹ്മണനാക്കിത്തീർക്കുന്നു. ബാഹ്യയജ്ഞോപവീതം ഇവിടെ ഉപേക്ഷിക്കപ്പെടുന്നു. ബാഹ്യശിഖയ്ക്കുപകരം ഈ ബ്രാഹ്മണന് ധ്യാനനിഷ്ഠയാണ് ആത്മശിഖ. ദേവനും, ഋഷിയും, തപസ്വിയും, സർവ്വത്തിലും ജ്യേഷ്ഠനും അവൻ തന്നെയാണ്. ഇങ്ങനെയുള്ള മഹാത്മാവാണ് ജഗദ്ഗുരു എന്ന പദവിക്കർഹൻ. പരമഹംസപരിവ്രാജകനും ആ മഹാത്മാവു തന്നെ. വേദപുരുഷത്വവും, മഹാപുരുഷത്വവും അത്തരക്കാർക്കുള്ളതാണ്.

'യസ്യാസ്ത്യദ്വൈതമാത്മജ്ഞാനംതദേവയജ്ഞോപവീതം
തസ്യധ്യാനനിഷ്ഠൈവശിഖാ,തത്കർമ്മസപവിത്രം
സസർവ്വകർമ്മകൃത്
സബ്രാഹ്മണ:സബ്രഹ്മനിഷ്ഠാപരഃ, സദേവ; സഋഷി-
സതപസ്വീ
സ ഏവസർവജ്യേഷ്ഠഃ, സ ഏവ ജഗദ്ഗുരു: സ ഏവ-
നിത്യപൂതഃ
സ ഏവവേദപുരുഷോ, മഹാപുരുഷസ്സ ഏവലോകപരമ—
ഹംസപരിവ്രാജഃ

ശ്രീ പരമഭട്ടാരവിദ്യാധിരാജ ചട്ടമ്പിസ്വാമികളെ സംബന്ധിച്ച് പരമഹംസപരിവ്രാജകോപനിഷത്തിലെ ജഗദ്ഗുരു

സങ്കല്പവും, പരമഹംസപരിവ്രാജകസങ്കല്പവും സർവ്വപ്രകാരേണ സമരാദ്ധ്യമായി തീർന്നിട്ടുണ്ട്. സമസ്തജീവരാശികളിലും സർവ്വ നാനാത്വത്തിലും ബ്രഹ്മദർശനംനടത്തി നിർവ്വികാരനും, നിഷ് ക്രിയനുമായ ഒരു മഹായോഗിയായ 'സ്വാമിജി' ജീവാത്മപരമാത്മൈക്യത്തിന്റെ ഏകീഭാവത്തിൽ വികല്പരഹിതനായി, ചൈതന്യരൂപനായിത്തീർന്നിരിക്കുന്നു. സ്ഥിതപ്രജ്ഞഭാവത്തിൽ—ഉള്ള ഒരു യതിവര്യനെ ഇവിടെ നമുക്കു ദർശിക്കാം. ഈ പ്രജ്ഞ, ഞാനെന്നും, എന്റേതെന്നുമുള്ളഭാവങ്ങൾ നശിച്ച ചിന്മാത്രവൃത്തിയായ ജീവന്മുക്തന്റെ സ്വഭാവമാണ്. ദേഹേന്ദ്രിയഭാവങ്ങളിൽ അഹംഭാവമില്ലാത്തവനും നശ്വരവസ്തുക്കളിൽ എന്റെയെന്നുള്ള ഭാവം സ്വീകരിക്കാത്തവനുമാണ് ഈ ജീവന്മുക്തൻ. ജീവാത്മ—പരമാത്മാക്കൾ ഒന്നാണെന്നും, ബ്രഹ്മത്തിനും, സൃഷ്ടിക്കും തമ്മിൽ ഭേദമില്ലെന്നും ഏതൊരുവനാണോ അറിയുന്നത് ആ ബുദ്ധിശാലി ജീവന്മുക്തനാണ്.

ബ്രഹ്മണ്യേവ, വിലീനാത്മാനിർവ്വികാരോ,-
വിനിഷ്ക്രിയഃ
നിർവ്വികല്പാ, ച, ചിന്മാത്രവൃത്തിഃ പ്രജ്ഞേതികഥ്യതേ
സസവ്വദാഭവേദ്യസ്യസജീവന്മുക്തഇഷ്യതേ.
ദേഹേന്ദ്രിയേഷ്വഹംഭാവഇദംഭാവസ്തദന്യകേ
യസ്യനോ ഭവതഃകാ.പിസജീവന്മുക്ത ഇഷ്യതേ.
ന, പ്രത്യഗ് ബ്രഹ്മണോർഭേദംകദാപി ബ്രഹ്മസർഗ്ഗയോഃ
പ്രജ്ഞയായോ വിജാനാതി സ ജീവന്മുക്ത ഇഷ്യതേ.
(പരമഹംസപരിവ്രാജകോപനിഷത്)

അവധൂതൻ, അതിവർണ്ണാശ്രമി, ജീവന്മുക്തൻ, പരമഹംസ—പരിവ്രാജകൻ, ജഗദ്ഗുരു, എന്നിങ്ങനെ ഉപനിഷത് പ്രോക്തങ്ങളായ അദ്ധ്യാത്മപദവികൾ 'ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമി'കളിൽ സപ്തവർണ്ണങ്ങൾ സൂര്യരശ്മിയിലെന്നപോലെ നിർല്ലീന—മായിരുന്നു.

ശാന്തിനികേതനം, ശ്രീ. S. K. മാധവൻനായർ ശാസ്ത്രി അവർകളുടെ 'ശ്രീ വിദ്യാധിരാജ പരമഭട്ടാരക ചരിതം' സ്വാമി തിരുവടികളുടെ സാധാരണവും, അസാധാരണവുമായ നിത്യജീവിതത്തിലെ ആദ്യന്ത മഹിമാവിശേഷങ്ങളെ പ്രകീർത്തിക്കുന്ന ഒരു ഉത്തമ ലഘുഗ്രന്ഥമാണ്. സംസ്കൃതപാണ്ഡിത്യവും, കവി

ത്വവും ശ്രീ. ശാസ്ത്രി അവർകളുടെ ഈ ഗ്രന്ഥത്തെ സമാരാദ്ധ്യമാക്കുന്നു. സർവ്വോപരി സ്വാമിഭക്തനായ കവി തന്റെ സങ്കല്പങ്ങളെ സമർപ്പണംകൊണ്ടു സംശുദ്ധമാക്കിത്തീർത്തിട്ടുണ്ടു്. 'സ്വാമി' ജിയുടെ ജീവിതത്തിലെ പ്രധാനസംഭവങ്ങൾ ഗുണം ചോർന്നു പോകാതെ സന്ദർഭോചിതമായി ലളിതഭാഷയിൽ ആവിഷ്കരിച്ചിട്ടുണ്ടു്.

'അംശാവതാരംപൂണ്ടു ധർമ്മത്തെ സ്ഥാപിക്കുവാൻ
വിശ്രുതലോകാചാര്യന്മാരഹോ ! ജനിക്കുന്നു'

എന്നിങ്ങനെ ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ തിരു-അവതാരത്തെ ആമുഖമാക്കിക്കൊണ്ടു് ഗുരുസങ്കല്പം നിർവ്വഹിക്കുകയാണു് കവി. 'അഭ്യുത്ഥാനമധർമ്മസ്യതദാത്മാനം സൃജാമ്യഹം' എന്നുള്ള ഗീതാവചനം ഇവിടെ അനുസ്മരിക്കപ്പെടുന്നു. സ്വന്തംഭാഷയിൽ മഹത്തരങ്ങളായ പലസിദ്ധാന്തങ്ങളും ഈ ഗ്രന്ഥത്തിൽ ഉടനീളം കാണുന്നുണ്ടു്. വിദ്യയ്ക്കും വിത്തത്തിനുമായിട്ടുള്ള അന്തരം കവി ആവിഷ്കരിക്കുന്നതിങ്ങനെയാണു്;—

'വിദ്യകൊണ്ടാർജ്ജിക്കുന്നകീർത്തിയോനശിക്കില്ല
വിദ്വാന്മാർകുന്നുപോലെ കൂട്ടുന്നില്ലഹോ! വിത്തം.'

ശ്രീ ചട്ടമ്പിസ്വാമികളുടെ കുടുംബം, അച്ഛനമ്മമാർ, ജനനം, ജാതകനിർണ്ണയം, എന്നിവയെല്ലാം ഒന്നൊന്നായി ആവിഷ്കരിച്ചുകൊണ്ടു് ഗ്രന്ഥകാരൻ ദൈവജ്ഞൻ കൂടിയാണെന്നു് സ്പഷ്ടമാക്കുന്നുണ്ടു്.

'ലൗകികസുഖഭോഗം ദൂരവേ ത്യജിക്കാനും
ഏകമാം ബ്രഹ്മംതന്നിൽ മാനസമർപ്പിപ്പാനും
കാരണം, വ്യാഴത്തിന്റെസ്ഥിതിയും—ആദിത്യന്റെ
ചാരത്തുചേർന്നുനിൽക്കും ബുധനുമതുപോലെ
വ്യാഴവും ശനിയുമായുള്ള ദൃഷ്ടിയുമെന്നു-
കാണുന്നു ദൈവജ്ഞന്മാർ സംന്യാസയോഗമെന്നും'

പ്രതിപാദിക്കുന്ന ഭാഗം ജാതകനിർണ്ണയം ചെയ്യുന്നതിൽ ശാസ്ത്രികൾക്കുള്ള സാമർത്ഥ്യവും, സ്വാമിജിയെ അവതരിപ്പിക്കുന്നതിൽ ലക്ഷണംകൊണ്ടുള്ള സാദ്ധ്യതയും ഒരുമിച്ചു നിർണ്ണയിക്കപ്പെടുന്നു.

ഭാരതീയ ആചാര്യന്മാർക്ക ഭൗതികമായ ദാരിദ്ര്യം ആദ്ധ്യാത്മ വളർച്ചയ്ക്കുള്ള വളമായിത്തീരുകയാണ് പലപ്പോഴും ചെയ്തിട്ടുള്ളത് ജനനം നാമകരണം, എല്ലാംകഴിഞ്ഞ് അനുഭവിക്കുന്ന ദാരിദ്ര്യം, വിദ്യാഭ്യാസം, ജീവസംരക്ഷണത്തിനുള്ള കൂലിവേല എന്നിങ്ങനെ സ്വാമിജിയുടെ ജീവിതത്തിലെ ഓരോഘട്ടവും ഗ്രന്ഥകാരൻ ചിത്രീകരിച്ചിട്ടുണ്ട്. കൃതഘ്നമായ ഒരു സമൂഹത്തിന്റെ അമിതമായ സ്വാർത്ഥതയും, അനർഹമായ അലസതയും സമ്പത്തിന്റെ അന്ധമായ ആഢ്യതയും ദരിദ്രന്റെമേൽ അവർ ചൊരിയുന്ന ആക്ഷേപവുമെല്ലാം കവി സ്വാമിജിയുടെ ഇംഗിതജ്ഞനെന്നവണ്ണം ചിത്രീകരിക്കുന്നു:—

ദരിദ്രർക്കെഴുംകാര്യം ചിന്തിക്കാനിടമില്ല
ദരിദ്രരെല്ലാംതന്റെ ദാസരാണെന്നേതോന്നൂ

എന്നിങ്ങനെ ഒരു സമുദായ പരിഷ്കർത്താവിന്റെ നിരീക്ഷണബുദ്ധിയോടെ കവി സ്വാമിജിയുടെ ആശയങ്ങളെ ആവിഷ്കരിക്കുന്നു. സർവ്വശാസ്ത്രപാരംഗതനും, പരിപൂർണ്ണ കലാനിധിയുമായ സ്വാമിജിയെ അദ്ദേഹത്തിന്റെ ജീവിതാനുഭവങ്ങളിലെ പല സംഭവങ്ങളിലൂടെ കററമററരീതിയിൽ ഗ്രന്ഥകാരൻ ആവിഷ്കരിച്ചിട്ടുണ്ട്.

ഹൈന്ദവസമൂഹത്തിൽ കടന്നുകൂടിയ അനാശാസ്യപ്രവണതകളെ നിശിതമായിവിമർശിക്കുവാൻ സ്വാമിജി കാട്ടിയ കരുത്ത് ഗ്രന്ഥകാരന്റെ തൂലികയിലൂടെ പലഭാഗങ്ങളിലും പ്രകടമാകുന്നുണ്ട്.

ശ്വാവിനെ, ശ്വപചനെ, പശുവെ—ബ്രാഹ്മണനെ—
യൊന്നുപോൽകാണേണ്ടതാം ഹിന്ദുവിൻ ധർമ്മമെങ്ങ്?
ജാതിയാൽ ഹിന്ദുക്കളെ വേർതിരിച്ചുള്ളമതാ—
ചാരമോ കഷ്ടം! കഷ്ടം!- ആരിതിൻ കാരണക്കാർ?

എന്നിങ്ങനെ ഹിന്ദുമതത്തിലെ അനാചാരങ്ങൾക്കുനേരെ വിരൽചൂണ്ടുകയാണ് സ്വാമിജിയെ സ്മരിച്ചുകൊണ്ട് ഗ്രന്ഥകാരൻ ചെയ്യുന്നത്. ജാതികൊണ്ടുള്ള അനാചാരങ്ങളും അക്രമങ്ങളും ബ്രാഹ്മണമേധാവിത്വവുമെല്ലാം നിർദ്ദാക്ഷിണ്യം നിരാകരിക്കണമെന്നുള്ള ചട്ടമ്പിസ്വാമിതിരുവടികളുടെ ആജ്ഞ നിഷ്പ്രപടം അംഗീകരിക്കുന്ന കവിയുടെ വരികൾ ശ്രദ്ധേയമാണ്:-

1 'ജാതിയാം പിശാചിയെയകററാനുള്ളമാർഗ്ഗം
ബ്രാഹ്മ നമേധാവിത്വം തകർക്കും സമ്പ്രദായം.

2 ഗായത്രി ജപിച്ചെന്നാൽ ജിഹ്വയോതാണുപോകും
വേദങ്ങൾ പാഠിച്ചെങ്കിൽ കണ്ണുകൾ പൊട്ടിപ്പോകും
മന്ത്രവും തന്ത്രങ്ങളുംപഠിച്ചാൽ ചെവിപൊട്ടും
നായന്മാരില്ലംകാക്കാൻമാത്രമോ ? കഷ്ടം! കഷ്ടം!'

എന്നിങ്ങനെ പ്രസ്താവിച്ചുകൊണ്ട് ജാതിവ്യവസ്ഥയെ പിച്ചിച്ചീന്തിയെറിയുന്നതിനു നാവുയർത്തിയ ആ മഹാത്മാവിൻെറ സങ്കൽപങ്ങളെ കവി തുല്യമനസ്സോടെ ആദരിക്കുകയും ആവിഷ്കരിക്കുകയും ചെയ്യുന്നു.

'കേരളഭൂസുരർക്കുള്ളാചാരമാധിപത്യമാരെയും നിപരാക്കും' എന്നുള്ള പ്രയോഗവും ഈ സങ്കല്പത്തെ വ്യക്തമാക്കുകയാണ്.

ആര്യദ്രാവിഡസംസ്കാരത്തിൻെറ അർഹമായ വ്യാഖ്യാനം സ്വാമിജി നടത്തിയിട്ടുണ്ട്. സംസ്കാരം ഉദ്ധരിക്കുന്നതിനുള്ള സ്വാമിജിയുടെ പ്രവർത്തനങ്ങൾ, അതിനുവേണ്ടി അദ്ദേഹം രചിച്ച ഗ്രന്ഥങ്ങൾ എന്നിവയെല്ലാം കവി ഭംഗിയായിചിത്രീകരിച്ചിട്ടുണ്ട്.

'ആര്യസംസ്കാരംതന്നെ ദ്രാവിഡസംസ്കാരത്തിൽ
ചേരുന്നതാണെന്നുള്ള വാദത്തെയുറപ്പിച്ചാൻ.'

എന്നുള്ളവരികൾ സ്വാമിജിയുടെ ഈ തുറകളിലുള്ള സേവനങ്ങളെ വ്യക്തമാക്കുന്നുണ്ട്. രാജ്യത്തെ രക്ഷിക്കുന്ന നായരെല്ലാം ദ്രോഹി'. എന്നുള്ള അപവാദത്തെ തിരുത്തിയ സ്വാമിജിയുടെ വാക്കുകൾ കവിയുടെ ശ്രദ്ധയിൽ പ്രത്യേകം കടന്നുവന്നിട്ടുണ്ട്, പ്രാചീന കേരളത്തിൽ ബ്രാഹ്മണർക്കുള്ള സ്ഥാനം വഞ്ചകർ വിധിച്ചതാണെ'ന്നും കവിവ്യക്തമാക്കുന്നു. സ്വാമിജിയുടെ ധീരമായ ധർമ്മകാഹളം സ്വാമിഭക്തനായ കവിയിലൂടെ–ചൈതന്യം പകരുന്ന തൂലികയിലൂടെ—പുറത്തുവരുന്നു. പരിപൂർണ്ണകലാനിധിയായ സ്വാമിജിയെ കവി കാണുന്നതിങ്ങനെയാണ്;–

'ചെണ്ടക്കാർ,തകിലുകാർ നാദസ്വരക്കാരുമേ
മണ്ടീട്ടം പ്രയോഗങ്ങൾ കാട്ടിനാൻ സകൗതുകം'

സാഹിതീപൂജയ്ക്കായി സ്വാമിജിയുടെ സന്നിധാനത്തിൽ ഒരുക്കിവച്ച പദ്യവും സാഹിത്യ വിശാരദന്മാരുടെ ചർച്ചയും, ചേർച്ചയും പ്രയോജകീഭവിച്ചിട്ടുണ്ട്.

ചിന്മുദ്രാവ്യാഖ്യാനം, സ്വാമിവിവേകാനന്ദനുമായിട്ടുള്ള സന്ദർശനം, ശ്രീനാരായണ ഗുരുദേവനുമായിട്ടുള്ള കൂടിക്കാഴ്ച, ഗുരുശിഷ്യബന്ധം ഇതെല്ലാം വിട്ടുപോകാതെ വിവരിച്ചിട്ടുണ്ട്. ഗുരുശിഷ്യബന്ധത്തിലുള്ള അപവാദവും, ആരോപണവും ഒഴിവാക്കുവാൻ കവിയുടെ സത്യസന്ധമായ സമീപനം സഹായകമാണ്. ചെമ്പിനെ സ്വർണ്ണമാക്കാൻ സ്വാമിജിയിൽനിന്നും ഉപദേശം അപേക്ഷിച്ച 'കേശവനെ'ന്നുപേരുള്ള ഒരു വ്യക്തിയെ കൊതുമ്പുവള്ളംമുങ്ങി വെള്ളംകുടിച്ചു മരിക്കാൻ തുടങ്ങുമ്പോൾ ഉപദേശം നൽകാമെന്നു 'സ്വാമിജി' പറയുന്ന രംഗവും, കേശവന്റെ മറുപടിയും രസാവഹമായി ചിത്രീകരിച്ചിട്ടുണ്ട്. മുങ്ങിച്ചാകാൻ തുടങ്ങുന്ന കേശവനോടു സ്വാമിജി;-

'ഏകിടാമുപദേശം കേശവാ! നിനക്കിപ്പോൾ
കേൾക്കുക രഹസ്യമാം മന്ത്രവും ശ്രദ്ധിക്കെടോ
ചെമ്പിനെ സ്വർണ്ണമാക്കാനുള്ളൊരു വിദ്യവേഗ—
മിമ്പമോടെന്നോടെല്ലാം പഠിക്കുക, പറഞ്ഞീടാം'.

എന്നിങ്ങനെ ഉപദേശം കൊടുക്കാൻ തയ്യാറാകുന്ന സ്വാമിജിയുടെ സംരംഭം, ഒരു ഹാസ്യസമ്രാട്ടിനെ അതിജീവിക്കുന്ന പ്രയോഗചാതുര്യത്തോടെ ഒരു പണക്കൊതിയന്റെ അമിതമായ ആഗ്രഹത്തെ വംശച്ഛേദംചെയ്ത് പ്രാണന്റെ പ്രാധാന്യത്തെ ഉദ്ബോധിപ്പിക്കുകയാണു ചെയ്യുന്നത്. കേശവന്റെ മറുപടി ചിന്താജന്യവും, അമിതമോഹികൾക്കു ചിന്തോദ്ദീപകവും, രക്ഷാമാർഗ്ഗവുമാണ്. ധനത്തിൽ കവിഞ്ഞു പ്രാണന്റെ പ്രാധാന്യമറിഞ്ഞു കേശവൻ ഇങ്ങനെ പറഞ്ഞുപോയി. അഥവാ കേശവനെക്കൊണ്ട് സ്വാമിജി ഇങ്ങനെ പറയിച്ചു;-

'പ്രാണന്റെ പരാക്രമം കാട്ടുമ്പോഴാരെങ്കിലും
പ്രാണനെ രക്ഷിക്കാതെ വിദ്യകൾ പഠിക്കുമോ' ?

'പിന്നെയും പലമട്ടുചോദിച്ചാ,നുപദേശം
തന്നിടാമെടോ!- എന്നു ചോദിച്ചനേരമവൻ
ഖിന്നനായ്,വേണ്ടാഗുരോ! ജീവനോടെന്നെബ്ഭവാ—
നിന്നുടൻ കരയ്ക്കാക്കി രക്ഷിച്ചാൽമതീ, വിഭോ!'

ശ്രീ പരമഭട്ടാരക വിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെയും, ശ്രീനാരായണഗുരുദേവന്റെയും ജാതിക്കെതിരായുള്ള പോരാട്ടത്തിലും, സാമൂഹ്യപരിഷ്കരണത്തിലും കടന്നുകൂടിയ ശ്രദ്ധേയങ്ങളായ

നിർദ്ദേശങ്ങളെ ബലികഴിക്കുന്ന സമുദായത്തിന്റെ ഗുരുത്വക്കേടിനെ കവി നിശിതമായി വിമർശിക്കുന്നു;-

'ചെത്തുക, വാററീടുക, വില്ക്കുക, കുടിക്കുക—
യെന്നിവ ചെയ്യരുതൊല്ലാ, സോദരാ! നശിച്ചീടും
ഇച്ചൊന്ന ഗുരുവിന്റെ നിർദ്ദേശം പാലിക്കാത്ത
സംഘവുമംഗങ്ങളുമെന്തിനു ഭജിക്കുന്നു?

സൗകര്യാനുസരണം ''ശരി അത്ത്'' വ്യാഖ്യാനം നടത്തുന്ന ഏതാനും ചില മുസ്ലീം നേതാക്കളെപ്പോലെ, ധനലാഭത്തിനുവേണ്ടി ഗുരുദേവനെ മറന്ന് അബ്കാരി ലേലം നടത്തുന്ന സമുദായത്തിന്റെ അഭിലാഷം, ഗുരുവാര്? ശിഷ്യനാര്? എന്നുള്ള ചോദ്യത്തിനനുകൂലമായ ഉത്തരം സൃഷ്ടിക്കാൻ പിറകുവിടർത്തി വിവരിക്കുന്നതുകാണുമ്പോൾ അത്ഭുതം തോന്നിപ്പോകുന്നു. മദ്യമീമാംസ മനുഷ്യത്വത്തെ മാദകമായി മർദ്ദിച്ചൊതുക്കിയ ചരിത്രങ്ങൾ ചില്ലറയല്ല. സംസ്കാരത്തെ ചോദ്യംചെയ്ത അവസരങ്ങൾ പലതാണ്. കുടുംബജീവിതം താറുമാറാക്കിയ സന്ദർഭങ്ങൾ നിരവധിയുണ്ട്. ചുരുക്കത്തിൽ, ധർമ്മത്തെ ആക്രമിച്ച ധനകാംക്ഷ സമൂഹത്തിന് ശാപമായിത്തീരുമെന്ന് മനസ്സിലാക്കിയ മഹാത്മാവാണ് മേൽപറഞ്ഞ ഉപദേശം നൽകിയത്. നിന്ദാർഹമായ അവഗണന, ഗുരുത്വനിഷേധം നിർവ്വഹിക്കുകയാണ് ചെയ്യുന്നത്. ഗുരുവിന്റെ സങ്കല്പങ്ങളിൽ ആത്മാർപ്പണം നടത്തുന്ന കവി മനോവേദനയോടെ ചോദിച്ച ഈ ചോദ്യത്തിന് മറുപടിയെന്താണ്?

സർവ്വാന്തര്യാമിയും, സ്വയം ജ്യോതിയും സർവ്വപ്രേമാസ്പദനുമായ പരമപുരുഷന്റെ ലക്ഷണങ്ങളെ സർവ്വഥാവ്യക്തമാക്കിക്കൊണ്ട് ശ്രീ പരമഭട്ടാരക വിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികൾ അദ്ദേഹത്തിന്റെ ജീവിതത്തിലൂടെ വ്യക്തമാക്കിയിട്ടുള്ള അമാനുഷികമായ ജന്തുസ്നേഹം ലളിതമായ ഭാഷയിൽ മനോഹരമായി ഈ ഗ്രന്ഥത്തിൽ വർണ്ണിച്ചിട്ടുണ്ട്.

'ആലുവാനദീതീരം തന്നിലത്തവളയെ
കാലനാമൊരു മൂർഖൻ പിടിക്കാൻ ചീറിക്കൊണ്ടു—
വരുമ്പോൾ ദയാർദ്രനായ്ത്തടുത്താൻ പത്തിതാഴ്ത്തി
മരുവും വിനീതനാം പാമ്പിനെക്കണ്ടുലോകം '

'അണ്ണാനുമെലികളും—ഉറുമ്പും, മാക്രി—ചേര,
ഇത്തിരിയാലൊതുങ്ങാത്ത ജീവികളെല്ലാംതന്നെ

കൂട്ടരേപ്പോലെതന്നെ' - എന്നുള്ളപ്രയോഗത്തിൽ സ്വാമി ജിയുടെ സർവ്വജന്തുസാഹോദര്യം പ്രകടമായിരിക്കുന്നു.

'ചെപ്പടിപ്പിരട്ടല്ല, മാന്ത്രികവിദ്യയല്ല
സർപ്പവും സ്നേഹിക്കുന്നു ജീവകാരുണ്യത്താലെ.

ഉപനിഷത്തുകളിലെ പരമപുരുഷലക്ഷണങ്ങൾ പലതും ഈ മഹാത്മാവിന്റെ വർണ്ണനാവിഷയകമായ വരികളിൽ വ്യക്തമായി കാണുന്നുണ്ട്. ബ്രഹ്മവിദ്യോപനിഷത്തിൽ പരമപുരുഷലക്ഷണങ്ങൾ സ്വാമിജിയെപ്പററിയുള്ള ഈ വരികളിലെ സങ്കല്പവുമായി താദാത്മ്യം പ്രാപിച്ചുനിൽക്കുന്നു.

'സമസ്തസാക്ഷീ, സർവ്വാത്മാ—സർവ്വഭൂത ഗുഹാശയഃ
സർവ്വേന്ദ്രിയ ഗുണാഭാസഃ, സർവ്വേന്ദ്രിയ വിവർജ്ജിതഃ
സച്ചിദാനന്ദ പൂർണ്ണാത്മാ-സർവ്വപ്രേമാസ്പദോസ്മ്യഹം.'

സർവ്വജന്തുക്കളിലും ആത്മഭാവം കണ്ടെത്തിയ ഈ മഹാമനീഷിയുടെ മഹാസമാധിയോടുകൂടി കേരളത്തിലെ സാംസ്കാരിക സാമൂഹ്യരംഗത്തു് ഒരു വിപ്ലവം രൂപംകൊള്ളുകയാണുണ്ടായതു്. സമ്പത്തിനേക്കാൾ സംസ്കാരത്തിനും, ജീവനും പ്രാധാന്യം നൽകിക്കൊണ്ടുള്ള 'സ്വാമിജിയുടെ സന്ദേശങ്ങൾ ത്യാഗത്തെ അടിത്തറയാക്കിക്കൊണ്ടുള്ള സാംസ്കാരിക പരിഷ്കരണത്തിലൂടെയാണു് നിർവ്വഹിച്ചിട്ടുള്ളതു്. ഭൗതികമായ പദവികളും, പരിവേഷവും, സമ്പത്തും, സങ്കല്പങ്ങളുമെല്ലാം വരുത്തിക്കൂട്ടിയ തീരാദോഷങ്ങളെ നിർമ്മാർജ്ജനംചെയ്തുകൊണ്ടു്, ഈ മഹാഗുരുവരന്റെ സർവ്വാസേചകമായ മഹിമ മനുഷ്യമനസ്സിലെ മാലിന്യങ്ങളെ ദൂരീകരിച്ചുകൊണ്ടു് ചോിലസിക്കുകയാണു്.

'വിദ്യാധിരാജ ചരിതാർണ്ണവമൗക്തികം ക-
ണ്ടെത്താനിവന്നു വരമേകുക നിഷ്കളാത്മൻ.'

എന്ന പ്രാർത്ഥനയോടുകൂടി ഗുരുചരണങ്ങളിലർപ്പിച്ച ഈ കാവ്യപുഷ്പത്തെസജ്ജനസമക്ഷം സാദരം സമർപ്പിക്കുന്നു.

മറിച്ചുനോക്കിമടക്കിവയ്ക്കാതെ ഒരു കോപ്പിയെങ്കിലുംവാങ്ങി പ്രോത്സാഹിപ്പിക്കുന്നതിനുള്ള സന്മനസ്സ് സജ്ജനങ്ങൾക്കുണ്ടാകണമെന്നപേക്ഷിക്കുന്നു.

'വേദാന്ത വിജ്ഞാനസുനിശ്ചിതാർത്ഥാഃ
സംന്യാസയോഗാദ്യതയഃ ശുദ്ധസത്ത്വാഃ

തേ ബ്രഹ്മലോകേഷു പരാന്തകാലേ
പരാമൃതാഃപരിമുച്യന്തിസർവ്വേ. (മുണ്ഡകം)

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

സ്വാമിസത്യാനന്ദ സരസ്വതി
ശ്രീരാമദാസമഠം, മഠാധിപതി.

ശ്രീനീലകണ്ഠപുരം.
(ചെങ്കോട്ടുകോണം)
തിരുവനന്തപുരം.
2–8 85.



# അഭിപ്രായം

"യോ വിലംഘ്യാശ്രമാൽ വർണ്ണാൻ
ആത്മന്യേവസ്ഥിതഃ സദാ
അതിവർണ്ണാശ്രമീ യോഗീ
അവധൂതഃ സ കഥ്യതേ."

അവധൂതോപനിഷത്തിൽ അവധൂതന്റെ ലക്ഷണനിർദ്ദേശം ചെയ്തിരിക്കുന്നതു് ഇങ്ങനെയാണ്. വർണ്ണാശ്രമധർമ്മങ്ങളെല്ലാം ലംഘിക്കുക, ആത്മാരാമനായി സ്ഥിതിചെയ്യുക, എന്നിങ്ങനെ അതിവർണ്ണാശ്രമിയായി കഴിയുന്ന യോഗിയാണ് അവധൂതൻ. ഈ അർത്ഥത്തിൽ 'ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ' അവധൂതൻ തന്നെയാണ്. കേരളം കണ്ടിട്ടുള്ള ഏറ്റവും വലിയ അവധൂതൻ. ആ പുണ്യാത്മാവിനു ജന്മമരുളാൻ കഴിഞ്ഞുവെന്ന ഒറ്റക്കാരണം കൊണ്ടു് കേരളഭൂമി പവിത്രയായി, ധന്യയുമായി. എഴുപതുവർഷത്തെ ജീവിതംകൊണ്ടു് അവിടുന്നു് ഭാരതത്തെ പൊതുവിലും, കേരളത്തെ വിശേഷിച്ചും ധന്യമാക്കി. സർവ്വസംഗ പരിത്യാഗി

യായ സന്യാസിവര്യനാണെങ്കിലും സാമൂഹികമായ നവോത്ഥാനത്തിന്റെ പ്രഭവ കേന്ദ്രമായി അദ്ദേഹം പ്രവർത്തിച്ചു. സാമുദായികമായ അനീതികൾക്കെതിരേ പ്രതികരിച്ചു. വർണ്ണവർഗ്ഗരഹിതമായ ഒരു മാനവസമൂഹത്തിനുവേണ്ടി പ്രയത്നിച്ചു. പതിതരായി പരിഗണിക്കപ്പെട്ടുപോന്ന അവശസമുദായാംഗങ്ങളെ സദാചാരപരമായി സംഘടിപ്പിച്ചു സമുദ്ധരിച്ച് സവർണ്ണസമുദായത്തിനു് സമശീർഷമാക്കാൻ നേതാക്കന്മാരെ പ്രേരിപ്പിച്ചു. പരമ്പരാഗതങ്ങളായ അന്ധവിശ്വാസങ്ങളുടെ ഭാരംകൊണ്ടു് തച്ചുടയ്ക്കാനാവാത്ത വണ്ണം കട്ടിപിടിച്ചുപോയ അനാചാരങ്ങളെ അനായാസം ധ്വംസിച്ചു. വേദം സാർവജനീനമാണെന്നു് സധൈര്യം വിളംബരം ചെയ്തു. പദങ്ങളെ വ്യസിച്ച വ്യാസഭഗവാനുപോലും അതിനു ധൈര്യമുണ്ടായിരുന്നില്ല. വേദാദ്ധ്യയനവും അദ്ധ്യാപനവും ആർക്കുമാകാമെന്നും, അതിൽ സ്ത്രീപുരുഷഭേദംപോലും പരിഗണിക്കേണ്ട കാര്യമില്ലെന്നും, ലോകത്തിന്റെ മുഖത്തു നോക്കി ആദ്യം പ്രഖ്യാപിച്ചതു് ശ്രീ. 'ചട്ടമ്പിസ്വാമി' തിരുവടികളാണു്.

ഇതര മതസിദ്ധാന്തങ്ങളുടെ വേലിയേററങ്ങളിൽ അലഞ്ഞുലഞ്ഞ ഹിന്ദുമതത്തെ സംരക്ഷിക്കാനും സംശുദ്ധമാക്കാനും അവിടുന്ന് അനുഷ്ഠിച്ച തീവ്രയത്നങ്ങൾ വിലപ്പെട്ടവയാണു് ഹിന്ദുമതത്തിലേക്കു് ഇതരമതങ്ങളുടെ അനിയന്ത്രിതമായ സംക്രമണം നിമിത്തം നാശോന്മുഖമായ ഒരു ദുഷിച്ചചിന്താഗതി ജനതാമദ്ധ്യത്തിൽ ഉദ്ഭൂതമാകുകയും, പാവനമായ മതസിദ്ധാന്തങ്ങളുടെ പ്രചോദനത്താൽ സമുദായത്തിനു ലഭിക്കേണ്ട പ്രശാന്തസുന്ദരമായ നില നഷ്ടപ്പെടുകയും ചെയ്തപ്പോൾ, വിനാശകരമായ ആ ആപത്തിൽനിന്നു് ഹിന്ദുക്കളെ തട്ടിയുണർത്തിയതു് 'ശ്രീ ചട്ടമ്പിസ്വാമികളായിരുന്നു.' എന്നു് 1941—ലെ തിരുവിതാംകൂർ സെൻസസ് റിപ്പോർട്ടു് സ്വാമിതിരുവടികളുടെ സേവനങ്ങളെ വിലയിരുത്തുന്നു. തന്റെ ആദ്ധ്യാത്മികചര്യയ്ക്കു ഒരു ലോപവും വരാതെയാണു് അവിടുന്നു് ഈ നവോത്ഥാനപ്രക്രിയയിൽ ഏർപ്പെട്ടതു് എന്ന കാര്യവും പ്രത്യേകം പ്രസ്താവ്യമാണു്.

എന്നിട്ടും, ഈ മഹാത്മാവിനെക്കുറിച്ചു് നാം വേണ്ടവണ്ണം മനസ്സിലാക്കിയിട്ടുണ്ടോ? ശ്രീചട്ടമ്പിസ്വാമികളെക്കുറിച്ചു് നാം പൂർണ്ണമായി അന്വേഷിക്കുകയോ, കണ്ടെത്തുകയോ ചെയ്തിട്ട

ണ്ടെന്നുപറയാൻ നിവൃത്തിയില്ല. അറിയുംതോറും അറിയുംതോറും അറിയപ്പെടേണ്ട ഒരത്ഭുതപ്രതിഭാസമായി അദ്ദേഹം ഉയർന്നുയർന്നു പോകുന്നു. സ്വാമിതൃപ്പാദങ്ങളെക്കുറിച്ച് നമുക്കുള്ള അറിവിന്റെ കാര്യമാലോചിക്കുമ്പോൾ, പണ്ട് 'വലമഥനൻ' ഭരദ്വാജമുനിയോട് പറഞ്ഞ കാര്യമാണ് ഓർമ്മവരുന്നത്. എല്ലാമറിഞ്ഞതിനു ശേഷവും 'ഭരദ്വാജമുനി' ഇന്ദ്രനോട് ആയിരം വർഷത്തെ ആയുസ്സു കൂടി നൽകണമെന്ന് അപേക്ഷിച്ചു. എന്തിനാണെന്നായിരുന്നു ദേവേന്ദ്രന്റെ ചോദ്യം. ഇനിയും കുറേ കാര്യങ്ങൾകൂടി അറിയാനുണ്ട്. ആയുസ്സ് അതിനുവേണ്ടിയാണ്.' ഭരദ്വാജൻ മറുപടി പറഞ്ഞു. ഇന്ദ്രൻ പൊട്ടിച്ചിരിച്ചു. ദേവേന്ദ്രൻ ഒരു പിടി മണ്ണു വാരി. അകലെയുള്ള മലകളിലേയ്ക്കു വിരൽ ചൂണ്ടിക്കൊണ്ട് ആ ദേവാധിപതി ഭരദ്വാജമുനിയോടു പറഞ്ഞു. 'മഹർഷേ! ഇത്രയും കാലം അങ്ങേയ്ക്ക് അറിയാൻ കഴിഞ്ഞത് ഈ ഒരു പിടി മണ്ണിനു തുല്യം. ഇനി അറിയാനുള്ളതോ ആ മലകൾക്കു സമവും.' ശ്രീ വിദ്യാധിരാജസ്വാമി തിരുവടികളെക്കുറിച്ചും നമുക്കറിയാൻ കഴിഞ്ഞ കാര്യങ്ങൾ എത്രയോ തുച്ഛം!! എന്തെല്ലാം ഇനിയും അറിയേണ്ടിയിരിക്കുന്നു.

ശ്രീ ചട്ടമ്പിസ്വാമികളുടെ സമ്പൂർണ്ണ ജീവിതത്തിലേയ്ക്കു വെളിച്ചം വീശുന്ന ഒരു ചെറു കാവ്യമാണ് ശ്രീ ശാന്തിനികേതനം മാധവൻനായർ ശാസ്ത്രി അവർകളുടെ ഈ ഗ്രന്ഥം. സ്വാമി തൃപ്പാദങ്ങളെക്കുറിച്ച് കിട്ടാവുന്ന എല്ലാ ജീവചരിത്രാംശങ്ങളും ഇതിൽ സമാഹരിച്ചിട്ടുണ്ട്. ത്യാജ്യഗ്രാഹ്യവിവേചനത്തോടെ അവയെ യഥാസ്ഥാനങ്ങളിൽ ഉചിതമായി ഉപനിവേശിപ്പിച്ചിട്ടുമുണ്ട്. സ്വാമിതൃപ്പാദങ്ങളുടെ പുണ്യജീവിതത്തിലെ എല്ലാ സുപ്രധാന സംഭവങ്ങളും വിട്ടുപോകാതെ ചിത്രീകരിക്കാൻ ഗ്രന്ഥകാരൻ ബോധപൂർവ്വം യത്നിച്ചുകാണുന്നതു് ശ്രദ്ധേയമാണ്. ഒരു അദ്ധ്യാത്മവിശ്വാസിയാണ് ഗ്രന്ഥകാരൻ. സ്വാമിതൃപ്പാദങ്ങളിൽ അചഞ്ചലമായ ഭക്തിവിശ്വാസങ്ങളുള്ള ആളുമാണ്. അതുകൊണ്ട് സ്വന്തം പൂജാവിഗ്രഹത്തെപ്പറ്റി ആത്മവിസ്മൃതിയാർന്നു പാടുന്ന ഒരു ഭക്തന്റെ ആത്മാർത്ഥത ഇതിലെ ഓരോ വാക്കിലും കേൾക്കാം. ശ്രീ. മാധവൻ നായർ തികഞ്ഞ ഒരു സംസ്കൃതപണ്ഡിതനാണ്. ജ്യോതിഷശാസ്ത്രത്തിലും അദ്ദേഹത്തിന് നല്ല അവഗാഹമുണ്ടെന്നു് ഈ ഗ്രന്ഥം തെളിയിക്കുന്നു. സ്വാമികൾ തിരുവവതാരം ചെയ്ത

മംഗലമുഹൂർത്തത്തിലെ 'ഗ്രഹനില' വർണ്ണിച്ചിരിക്കുന്നതു് ഇതിനു ദാഹരണമാണു്. സ്വാമിതൃപ്പാദങ്ങളുടെ 'ഗ്രഹനില'യ്ക്കു കാവ്യ രൂപം നൽകിയ 'ആദികവി' എന്ന ബഹുമതിയും. ഇതുമൂലം ശ്രീ. മാധവൻനായർക്കു കരഗതമായിരിക്കുന്നു.

ഉചിതമായ പദപ്രയോഗം, സന്ദർഭാനുരൂപമായ ഉല്ലേഖ കല്പനകൾ, സർവ്വോപരി ശാലീനമായ കാവ്യശൈലി, എന്നീ സാഹിത്യഗുണങ്ങൾകൊണ്ടു് അനുഗൃഹീതമാണു് ഈ സത് കാവ്യം. സ്വാമിതൃപ്പാദങ്ങളുടെ സജ്ജീവിതത്തെ പുരസ്കരിച്ച് ഇങ്ങനെയൊരു സത്കാവ്യമെഴുതിയ ശ്രീ ശാന്തിനികേതനം മാധവൻനായരെ കേരളീയർ എന്നെന്നും സ്മരിക്കുകതന്നെ ചെയ്യും. സംശയമില്ല. 'ശ്രീചട്ടമ്പിസ്വാമി തൃപ്പാദങ്ങളുടെ കാരുണ്യാ മൃതം ഈ സ്വാമികേതനു് 'അമൃതത്വം' നൽകട്ടെ!!

പ്രൊഫസർ

ജഗതി വേലായുധൻനായർ (ഒപ്പ്)

തിരുവനന്തപുരം.
30–7–'85.



# മുഖവുര

'ശ്രീവിദ്യാധിരാജപരമ ഭട്ടാരക ചരിതം' എന്ന പേരിൽ പ്രസിദ്ധീകരിക്കുന്ന ഈ ഗ്രന്ഥത്തിന്റെ 'ഒന്നാം ഭാഗം' എന്റെ ആദ്ധ്യാത്മിക ഗുരു 'ബ്രഹ്മശ്രീവിമലാനന്ദയോഗി' തിരുവടികളുടെ—'ചുനക്കരസ്വാമികളുടെ പരമപാവനമായ സ്മരണയ്ക്കായി, ജഗദ്ഗുരു 'ശ്രീ വിദ്യാധിരാജ പരമഭട്ടാരക ചട്ടമ്പിസ്വാമി തിരുവടികളെ സ്മരിച്ചുകൊണ്ട് വിനയപുരസ്സരം സമർപ്പിച്ചുകൊള്ളുന്നു.

'രണ്ടാം ഭാഗം' 'ശ്രീവിദ്യാധിരാജഗീത' എന്റെ അഭിവന്ദ്യ ഗുരുനാഥൻ വേദാന്തമഹോപാദ്ധ്യായ, ശ്രീ. എം. ആർ. നീലകണ്ഠപ്പണിക്കർ അവർകളുടെ പാദാരവിന്ദങ്ങളിൽ വിനയഭക്തിപൂർവ്വം സാദരം സമർപ്പിച്ചുകൊള്ളുന്നു.

ശ്രീ വിദ്യാധിരാജ പരമഭട്ടാരക ചട്ടമ്പിസ്വാമിതിരുവടികളുടെ ജന്മശതാബ്ദിപ്രമാണിച്ച് പുനലൂർ ചെമ്മന്തൂർ ഹൈസ്കൂളിൽവച്ചു കൂടിയ പൊതുയോഗത്തിൽ അന്നത്തെ വിദ്യാഭ്യാസ ഡയറക്ടറായിരുന്ന ശ്രീ. ആർ. രാമചന്ദ്രൻ നായർ I. A. S., പ്രസംഗമദ്ധ്യേ, സർവ്വജ്ഞനും സദ്ഗുരുവുമായ ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ സമാധിസംബന്ധിച്ച് ശ്രീനാരായണ ഗുരുസ്വാമികൾ രചിച്ചിട്ടുള്ള രണ്ടു ശ്ലോകം ചൊല്ലുകയുണ്ടായി. ശ്രവണമാത്രയിൽ തന്നെ അതു ഗ്രഹിച്ച് യോഗം തീരുന്നതിനുമുമ്പുതന്നെ ഞാൻ വിവർത്തനംചെയ്തതിനെ എല്ലാവരും അഭിനന്ദിക്കുകയും സ്വാമികളുടെ ജീവചരിത്രം ലളിതഭാഷയിൽ എഴുതി പ്രസിദ്ധംചെയ്യണമെന്ന് നിർദ്ദേശിക്കുകയുംചെയ്തു. ആയിടെ ഒന്നുരണ്ടുമാസംകൊണ്ട് കവിത എഴുതിത്തീർത്തെങ്കിലും പന്മന ആശ്രമത്തിൽവച്ച് 1985–ൽ പാരായണംചെയ്തതിനുശേഷമാണ് പ്രസിദ്ധീകരിക്കാനുള്ള ശ്രമം തുടങ്ങിയത്.

ചെങ്കോട്ടുകോണം സ്വാമി സത്യാനന്ദസരസ്വതിയുടെ മഹാമനസ്കതയാണ് ഈ കൃതിയുടെ അവതാരികയിൽക്കൂടി

വെളിപ്പെട്ടിരിക്കുന്നതു്. അദ്ദേഹം കവിതയുടെ എല്ലാ ഭാഗങ്ങളും പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ട്. അദ്ദേഹം ചെയ്തുതന്നസഹായം ഒരിക്കലും വിസ്മരിക്കത്തക്കതല്ല.

പന്മനവച്ച് പാരായണം ശ്രദ്ധിച്ച പ്രൊഫസർ ജഗദിവേലായുധൻ നായർ അവർകൾ കാര്യമാത്രപ്രസക്തമായ അഭിപ്രായം എഴുതിത്തന്ന് ഈ കൃതിയെ അനുഗ്രഹിച്ചതിന് അദ്ദേഹവും എനിക്ക് നിത്യസ്മരണീയനായിരിക്കുകയാണ്. ഇതിനു പ്രേരണ നൽകിയ ശ്രീ. ആർ. രാമചന്ദ്രൻ നായർ I. A. S. എനിക്ക് എന്നും സ്തുത്യർഹനാണ്.

പുസ്തകം പ്രസിദ്ധീകരിക്കുന്നതു് സംബന്ധിച്ച്, തൃക്കടവൂർ ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ള സ്മാരക ശ്രീവിദ്യാധിരാജ ഗീതാഭവനിൽവച്ച് ശ്രീ. സി. പി. കുഞ്ഞുണ്ണിപ്പിള്ള അവർകൾ സ്വന്തം ചെലവിൽ ഇതിന്റെ ഒന്നാംപതിപ്പ് 1000 പ്രതി അച്ചടിച്ചു തരാമെന്നേററതിൽ എനിക്ക് അത്യധികം സന്തോഷമുണ്ട്. അദ്ദേഹത്തിന് സ്വാമിജിയോടും, എന്നോടും തോന്നിയ സ്നേഹബഹുമാനാദരങ്ങൾക്ക് എന്നും ഞാൻ കൃതജ്ഞനാണ്.

ശ്രീചട്ടമ്പിസ്വാമി തിരുവടികളുടെ ജീവചരിത്രം ചെറിയ രീതിയിൽ ലളിതമായ ഭാഷയിൽ അവതരിപ്പിക്കാൻ ശ്രമിച്ചിട്ടുണ്ട്. സാഹിത്യഭംഗിയൊന്നും അത്രയധികം ശ്രദ്ധിച്ചിട്ടില്ല. പോരായ്മകൾ സഹൃദയർ ക്ഷമിക്കണമെന്നപേക്ഷിക്കുന്നു.

''ശ്രീവിദ്യാധിരാജഗീത'' സംസ്കൃതം പഠിക്കുന്ന കുട്ടികൾക്കും, സ്വാമിഭക്തന്മാർക്കും നിത്യപാരായണംചെയ്യാൻ ഇടവരുമെങ്കിൽ ഞാൻ ധന്യനായി.

ശ്രീ. സി. പി. കുഞ്ഞുണ്ണിപ്പിള്ള അവർകളുടെ നിർദ്ദേശപ്രകാരം ഈ ലഘുകാവ്യം വളരെ ഭംഗിയായ രീതിയിൽ അച്ചടിച്ചുതന്നുസഹായിച്ച കൊല്ലം 'കത്തോലിക്കാ പ്രസ്സ്'' ഭാരവാഹികളോടും, പ്രവർത്തകരോടുമുള്ള എന്റെ അകൈതവമായ നന്ദി രേഖപ്പെടുത്തിക്കൊള്ളട്ടെ!! ഇതിനുവേണ്ടി എന്നെ വേണ്ടവിധത്തിൽ പ്രേരിപ്പിച്ച എല്ലാവരുടെയും അനുഗ്രഹാശിസ്സുകൾ പ്രതീക്ഷിച്ചുകൊണ്ടു്

വിനീതവിധേയൻ,

ഗ്രന്ഥകർത്താവ്, ശാന്തിനികേതനം മാധവൻ നായർ

20—4—87. ഒപ്പ്

## ശ്രീ വിദ്യാധിരാജ പരമഭട്ടാരകായ നമഃ

സർവ്വജ്ഞ ഋഷിരുത്ക്രാന്തഃ
സദ്ഗുരുശ്ശുകവർത്മനാ
ആഭാതി പരമവ്യോമ്നി
പരിപൂർണ്ണ കലാനിധിഃ,

ലീലയാ കാലമധികം
നീത്വാന്തേ സ മഹാപ്രഭുഃ
നിഃസ്വം വപുസ്സമുത്സൃജ്യ
സ്വംബ്രഹ്മവപുരാസ്ഥിതഃ

(ശ്രീനാരായണഗുരുസ്വാമികൾ.)

സർവ്വജ്ഞനായൊരു മഹർഷി നിതാന്തവന്ദ്യ-
നാഹാ ! ഗമിച്ചു ശുകമാർഗ്ഗരഥത്തിലേറി
ആ സദ്ഗുരു പ്രവരനിന്നുപരാംബരാന്തേ
ശോഭിച്ചിടുന്നു പരിപൂർണ്ണകലേന്ദുവായി.

ലീലാവിലാസമതിലാണ്ടൊരു ജീവിതത്തെ-
പ്പേർത്തും നയിച്ചൊടുവിലീപ്രഭുവാം മഹാത്മാ
നിഃസ്വം കളേബരമതങ്ങുവെടിഞ്ഞു സ്വന്തം
ബ്രഹ്മംവപുസ്സിൽ വിലയിച്ചു വിളങ്ങിടുന്നു.

(ശാന്തിനികേതനം, S. K. മാധവൻനായർശാസ്ത്രി)

ഗണേശം ശ്വേതപദ്മസ്ഥാം,
ലക്ഷ്മീം, ഗൗരീം, ച സദ്ഗുരും
നത്വാ 'വിദ്യാധിരാജസ്യ'
ചരിതം വക്തുമാരഭേ.

'വിദ്യാധിരാജ' ചരിതാമൃതമാസ്വദിച്ചു
സത്തുക്കളാകിയ മഹാജനമൊക്കെയും ഹാ !
അദ്വൈതഭാവമതിലാണ്ടു സുഖിക്കുവാനായ്
'വിദ്യാധിരാജനെ'ന്നിശം തുണചെയ്തിടേണം.

വിദ്യാധിരാജചരിതം പരമംപവിത്ര-
മുരംത്താരിലാശകരം വെടിഞ്ഞുനിവൃത്തരാകാൻ
പ്രത്യേകമാർഗ്ഗമതിലിങ്ങു വിധിച്ചിടുന്നു
തത്വം ഗ്രഹിച്ചുമരുവീടുക സജ്ജനങ്ങൾ.

ഓം ഗം ഗണപതയേ നമഃ
അവിഘ്നമസ്തു
ഓം സം സരസ്വത്യൈ നമഃ
ഓം ശ്രീ ഗുരവേ നമഃ
ഓം നമോ ഭഗവതേ ബാഹുലേയായ.

# ശ്രീ വിദ്യാധിരാജ പരമഭട്ടാരക ചരിതം

അപ്രമേയ പ്രഭാവനഖില ജഗന്നാഥ-
നപരിച്ഛേദ്യനജനവ്യയൻ സദാനന്ദൻ
സർവ്വഭൂതങ്ങളിലും ഗൂഢമായ് സ്ഥിതിചെയ്യും
നിർവ്വികാരാത്മാപരൻ സഗുണൻ വിശ്വംഭരൻ
നിർവ്യാജ തേജോനിധിചിന്മയൻ ചിദാനന്ദൻ
ഭവ്യമാം രൂപംപൂണ്ടുവാഴുന്നു യുഗംതോറും.

അംശാവതാരംപൂണ്ടു ധർമ്മത്തെ സ്ഥാപിക്കുവാൻ
വിശ്രുത ലോകാചാര്യന്മാരഹോ ! ജനിക്കുന്നു;

ധർമ്മവുമധർമ്മവും ത്യാജ്യവും സ്വീകാര്യവും
കർമ്മവുമകർമ്മവും, വിധിയും, നിഷേധവും,
പരമബ്രഹ്മമായോ യോഗമാർഗ്ഗവുമേവം
പരമധ്യാനമാർഗ്ഗ ഭക്തിസംസിദ്ധികളും,
ഓരോന്നായ് വേർതിരിച്ചഖില ഗുണദോഷങ്ങ-
ളാരെയും ഗ്രഹിപ്പിപ്പാൻ വർത്തിപ്പൂ !! ജഗത്തിങ്കൽ.
ഇങ്ങനെയുള്ള ദിവ്യന്മാരുടെ വംശത്തിങ്കൽ
മംഗലാത്മാവായ്ത്തീർന്ന 'ചട്ടമ്പിസ്വാമി' തൻെറ
മംഗളമുളവാകാനുള്ളൊരു കഥാമൃതം
മംഗളമതികൾക്കായ് ചൊല്ലുവാൻ മുതിരുന്നേൻ.

വിഘ്നങ്ങളെല്ലാംപോക്കി മംഗളം വളർത്തുവാൻ
വിഘ്നരാജേശ സ്വാമിയാദ്യമായ്ത്തുണക്കേണം;
വിദ്യാധിരാജൻ തൻെറ ദിവ്യമാം കഥചൊല്ലാൻ
വിദ്യാധിദേവതയാം വാണിയും തുണയ്ക്കണം;

സദ്ഗുരുപ്രവരൻ ശ്രീ 'വിമലാനന്ദയോഗി'
മദ്ഗുരു വിശേഷിച്ചും മംഗളം നൽകീടണം.
മററുള്ള ഗുരുക്കന്മാരൊക്കെയും സദാകാലം
കുററങ്ങളൊഴിയുവാൻ സാമോദം തുണയ്ക്കണം.

'ഈശ്വരപിള്ള'യെന്ന യോഗിയും വിശിഷ്ടനാം
ശാശ്വതകീർത്തിധാരി 'നാരായണമൗനി'യും
'ഉമ്മിണിപ്പിള്ള'യെന്ന ധന്യനും വാണിരുന്ന
നിർമ്മലകർമ്മങ്ങളാൽ ശുദ്ധമാമൊരു സദ്മം

'ധന്യമാം' കൊല്ലൂർദേശ'ത്തുള്ളൂർക്കോടെന്ന ഗേഹം
നിന്നതു; സ്യാനന്ദൂരപുരത്തിൻ സമീപത്തായ്,
ഉത്തരഭാഗത്തൊരു മൂന്നുനാഴികദൂരം
മാത്രമേയുള്ളൂകാണാം ലോകർക്കീ പുണ്യധാമം.

അദ്ധ്യാത്മചിന്തകൊണ്ടും, സന്ന്യാസവൃത്തിയാലും
ധന്യകാമരായ്ത്തീർന്ന പൂർവ്വികർ നിവസിച്ചും,
ശുദ്ധമാണെല്ലാം കൊണ്ടുമെങ്കിലും ദാരിദ്ര്യത്തിൻ-
നൃത്തവേദികയായക്കാലത്തുകണ്ടൂ ലോകം.

വിദ്യകൊണ്ടാർജ്ജിക്കുന്ന കീർത്തിയോ നശിക്കില്ല
വിദ്വാന്മാർ കുന്നുപോലെക്കൂട്ടുന്നില്ല ഹോ ! വിത്തം.

നശ്വരം ഭൗതികമാം സമ്പത്തെന്നോർത്തുനിത്യ–
മീശ്വര ഭജനത്താൽ മുക്തിയെ പ്രാപിക്കന്നേ.

ദാരിദ്ര്യപീഡിതമാം ഗേഹത്തിൽ ജനിക്കന്നു
പാരിങ്കൽ പ്രസിദ്ധരായ്ത്തീരുന്ന വിശിഷ്ടന്മാർ.

സമ്പത്താൽ മദംപൂണ്ടു മാനുഷജന്മത്തിന്റെ
വൻപെല്ലാം നശിപ്പിക്കും മായയിൽ കുടുങ്ങിയോർ.

കാമവും, ക്രോധലോഭം, മദവും മാത്സര്യവു–
മാമയം വർദ്ധിപ്പിച്ചു ജീവിതം പാഴാക്കിടും.

ഇത്തരം വിധാതാവു നിശ്ചയിച്ചുള്ള മട്ടി–
ലുത്തമപുമാൻ തന്റെ ജന്മത്തെ വിധിച്ചപോൽ.

ഭാരതസ്ത്രീകൾക്കുള്ള ഭാവശുദ്ധിയും, കാന്തി–
പൂരവും വഹിച്ചുള്ള ശാന്തയാം 'നങ്ങമ്മ'യിൽ

പ്രേമവിഹ്വലൻ സാധു ബ്രാഹ്മണൻ 'വാസുദേവ–
ശർമ്മാഖ്യൻ' സമീപസ്ഥൻ മംഗല്യം സമർപ്പിച്ചു.

പൂർവ്വജന്മത്തിൽച്ചെയ്ത പുണ്യത്തിൻ പരിണാമം
പൂവലാംഗിയാം പിന്നെ വഹിച്ചു ഗർഭംതന്നിൽ.
ശുദ്ധയാം ശുക്തികക്കുണ്ടുള്ളിലായ് പതിച്ചീടും
നീർത്തുള്ളി ക്രമാലണു രത്നമായ് ഭവിക്കുംപോൽ.

ചൊല്ലാളും കൊല്ലവർഷമായിരത്തിനോടൊത്തു
മെല്ലവേയിരുപത്തുമൊൻപതും ചേർന്നകാലം.

ചിങ്ങമാംമാസംതന്നിൽ തീയതി പതിനൊന്നിൽ
മംഗലം വ്യാഴവാരം, ഭരണീനക്ഷത്രവും

അപരപക്ഷത്തിങ്കൽസപ്തമി, വിഷ്ടിയെന്ന
കരണം, ധ്രുവനാമനിത്യയോഗവും ചേർന്ന

മംഗളമുഹൂർത്തത്തിൽ ധനുവാംലഗ്നംതന്നിൽ
മംഗളസ്വരൂപനായ് പിറന്നാൻ തിരുവടി.

ധനുവാം രാശിതന്നിൽ ജാതനായ് വ്യാഴക്ഷേത്രേ
ചന്ദ്രനും പഞ്ചമത്തിൽ, ശനിരാഹുക്കളൊറിൽ
സപ്തമേ ഭൂമീപുത്രൻ–ഒൻപതിൽ ബുധനൊത്തു
സപ്താശ്വൻ സൂര്യദേവൻ, പത്തിങ്കൽ ശുക്രൻതാനും

രോദിപ്പു പതിനൊന്നിൽ ഗുളികൻ, പന്ത്രണ്ടിലായ്
ശോഭനൻ കേതുവൊത്തുവ്യാഴവും; ജാതകത്തിൽ
ലൗകിക സുഖഭോഗം ദൂരവേത്യജിക്കാനു—
മേകമാം ബ്രഹ്മംതന്നിൽ മാനസമർപ്പിപ്പാനും—
കാരണം, വ്യാഴത്തിൻെറ സ്ഥിതിയു, മാദിത്യൻെറ—
ചാരത്തുചേർന്നുനിൽക്കും ബുധനും—അതുപോലെ
വ്യാഴവും ശനിയുമായുള്ളദൃഷ്ടിയും—എന്നു-
കാണുന്നു ദൈവജ്ഞന്മാർ സന്ന്യാസയോഗമെന്നും.
അദ്ധ്യാത്മനഭസ്സിങ്കലുത്തുംഗപദവിയിൽ
വർത്തിക്കും പൂർണ്ണചന്ദ്രൻ ജനിച്ചാൻ 'നങ്ങമ്മ'യിൽ

## II

അക്കാലം ദാരിദ്ര്യത്താൽ പീഡിതം സ്വമന്ദിര-
മെങ്കിലും മാതാവിന്നുതുഷ്ടിയെച്ചേർത്തുനിത്യം.
ശ്രീഹരൻ ഭ്രമിച്ചുണ്ടു മോഹിനീസംഗമത്താൽ
മോഹനാകാരൻ ശാസ്താവുത്ഭവിച്ചതുപോലെ
മേവീടും ശിശുവിൻെറ രൂപസാദൃശ്യംകൊണ്ടു
നിർവ്വഹിച്ചിതു നാമകരണം വിധിപോലെ
'അയ്യപ്പ'നെന്നനാമം വിളിച്ചാൻ, പിതാവാദ്യം
പയ്യനു കുറേനാളുകഴിഞ്ഞു് 'കുഞ്ഞ'നെന്നും.
'കുഞ്ഞ'നെന്നുള്ളനാമം സർവ്വത്രവിദിതമായ്
കുഞ്ഞൻെറ ബാലലീലകാൺമവർക്കാനന്ദദം.

ദാരിദ്ര്യപീഡമൂലം ദുഃഖിക്കും ജനങ്ങൾക്കു
പാരിലെജ്ജീവിതമോ നരകതുല്യമത്രേ.
വേണ്ടതുവേണ്ടകാലം ചെയ്യാനും കഴിവില്ല;
വേണ്ടതു നൽകാനുള്ള പിൻതുണയവർക്കില്ല.

ആസുരീഭാവംപൂണ്ട ഗൃഹസ്ഥർക്കടുത്തെങ്ങും
വസിപ്പാൻ ദരിദ്രർക്കു തോന്നിടാനിരാശയാൽ.

അജ്ഞാന തമസ്സാകും മായയാൽ മൂടപ്പെട്ട-
തജ്ഞന്മാർക്കറിവില്ല, വിജ്ഞരെന്നത്രേ ഭാവം.

ദരിദ്രർക്കെഴുംകാര്യം ചിന്തിക്കാനിടമില്ല
ദരിദ്രരെല്ലാം തൻെറ ദാസരാണെന്നേ തോന്നു

നിത്യജീവിതംകഷ്ടം ! നങ്ങമ്മ ബദ്ധപ്പെട്ട
നിത്യവും കുമാരനെ പ്പോററിനാരം കൃശോദരി.

പൂർവ്വജന്മത്തിൽച്ചെയ്ത പുണ്യത്തിൻ ബലംകൊണ്ട
പാവങ്ങളാണെങ്കിലുമുന്നതസ്ഥാനംപൂകും.
ദുഃഖിക്കും ജനങ്ങരംക്ക സുഖമാണന്ത്യത്തിങ്കൽ
സുഖിപ്പോർക്കന്ത്യത്തിങ്കൽ ദുഃഖവും വന്നുകൂടും.

പത്തായിവയസ്സന്നാളെങ്കിലും കുമാരന്ന
വിദ്യാരംഭംപോലുമേ നടത്താൻ കഴിഞ്ഞില്ല.
എങ്കിലും ജന്മാന്തര വാസനപൂണ്ട 'കുഞ്ഞൻ'
പങ്കമെന്നെന്നുള്ളിലോരാത്തോരാപുണ്യമൂർത്തി.

വീടിൻെറ പടിക്കൽക്കൂടാവഴിപോയീടുന്ന
നാട്ടുപള്ളിക്കൂടത്തിൽ പഠിക്കും വിദ്യാർത്ഥികരം
എഴുത്തോലയുമേന്തി നടക്കും കാഴ്ചകണ്ടി-
ട്ടെഴുത്തു പഠിക്കാനായ് ശ്രമിച്ചുതുടങ്ങിനാൻ

കൂട്ടത്തിലയലത്തെക്കുട്ടൻെറയോലവാങ്ങി-
ക്കൂട്ടരോടൊപ്പം താനേപഠിച്ചാൻ ക്രമത്താലേ.
കൂട്ടിവായനപോലും വാസനാവൈഭവത്താ-
ലൊട്ടുമേ ക്ലേശംകൂടാതൊക്കെയും പഠിച്ചല്ലോ
വീട്ടിൻെറ സമീപത്തു വിദ്യതൻസങ്കേതമായ്
ശ്രേഷ്ഠമാം വിദ്യാകേന്ദ്രം ശോഭിപ്പൂ 'കൊല്ലൂർമഠം'.

ആ മഠം തന്നിലപ്പോരം ബ്രാഹ്മണൻ വൈദേശികൻ
സാമോദം പഠിപ്പിപ്പൂസംസ്കൃതം ശാസ്ത്രിവര്യൻ.
സംസ്കൃതാദ്ധ്യാപനത്തിൻതരംഗമാകർഷിച്ചു
സംസ്കൃതപിത്തൻ കേട്ടുപഠിച്ചാൻ ശ്രദ്ധാപൂർവ്വം.

പ്രത്യക്ഷശിഷ്യരേക്കാളജ്ഞാതശിഷ്യൻതന്നിൽ
പ്രത്യേകം വിളങ്ങിനാരം വാഗധീശ്വരിമേന്മേൽ.
കാലമങ്ങൊരാണ്ടായീ, ശാസ്ത്രികരം പരീക്ഷിപ്പാൻ
ചാലവേ മുതിർന്നപ്പോരം, കുഞ്ഞൻെറ മേധാശക്തി-
ബോധിച്ചു ഗുരുവരൻ; പരോക്ഷശിഷ്യൻതൻെറ
ബുദ്ധികണ്ടമ്പരന്നു 'കുഞ്ഞ'നെത്തലോടിനാൻ.

വാർഷികപ്പരീക്ഷതൻ ചോദ്യങ്ങരംക്കെല്ലാംതന്നെ
തുഷ്ടനായ് 'കുഞ്ഞൻ'മാത്രമുത്തരം കഥിച്ചല്ലോ.

നേരത്തേ വിദ്യാതൃഷ്ണകണ്ടിട്ടങ്ങന്തർജ്ജനം
പാരാതെ കൊട്ടത്താളിബ്ബാലന്നു, ദിവാശനം.

പിന്നീട്ട ഗുരുനാഥൻ, ശിഷ്യരിൽ പ്രധാനിയായ്—
വന്നീടും കുഞ്ഞനെന്നു ചിന്തിച്ചുദയാർദ്രനായ്,
ബാലനേക്കൂടിത്തൻെറ ശിഷ്യവൃന്ദത്തിൽച്ചേർത്തു—
ചാലവേ പഠിപ്പിച്ചാൻ, കാവ്യങ്ങൾ മിക്കവാറും.

ശ്രവണമാത്രയിൽത്താൻ സർവ്വവുംഗ്രഹിച്ചല്ലോ
നവമായൊന്നുമില്ല— ഓർമ്മകൾപുതുകൾപോൽ.
പർവ്വതപുത്രിയായിജ്ജനിച്ച സതിയാകും
പാർവ്വതീദേവിതൻെറ പഠനക്രമംപോലെ.

ശാസ്ത്രീകവശമുള്ളതൊക്കെവേഗ്രഹിച്ചപ്പോൾ
ശാസ്ത്രങ്ങളെല്ലാംതന്നെപഠിക്കാൻ വെമ്പൽപൂണ്ടാൻ
'പേട്ടയിൽ രാമൻപിള്ള'യാശാൻെറ ശിഷ്യനായി
വാട്ടമെന്നിയേ ഗീതം, തമിഴും, കണക്കുകൾ,
ചിട്ടയായ് പഠിച്ചഗ്ഗുരുവിങ്കൽനിന്നുതന്നെ
'ചട്ടമ്പി'യെന്ന മാന്യസ്ഥാനവും നേടീടിനാൻ.

സംന്യാസിവര്യനായിത്തീർന്നിട്ടുമവിടുന്നു
പിന്നെയും ത്യജിച്ചില്ല 'ചട്ടമ്പി'നാമം ധന്യൻ.
പാഠശാലയിലുള്ള കൂട്ടരോടൊത്തുവേഗം
പാഠങ്ങൾ പഠിച്ചീടും, പാടീടും മധുരമായ്.

വേണുതൻനാദംകൊണ്ടു ലോകത്തെ മയക്കിയ
വേണുധാരിയാം കൃഷ്ണൻ വന്നിതോവീണ്ടുമെന്നും-
ചിന്തിച്ചുതുടങ്ങിനാരന്തികേവസിക്കുന്ന
ബന്ധുക്കളെല്ലാം തന്നെപുകഴ്ത്തീ 'ചട്ടമ്പിയെ'.
ആഹാരക്രമങ്ങളിൽ ചിട്ടയുമതുപോലെ
ദേഹശുദ്ധിയും, കൃത്യനിഷ്ഠയും, ധ്യാനം, ജപം,
കൊല്ലൂരേക്ഷേത്രയാത്രയീശ്വരഭജനവും
തെല്ലുമേക്രമം തെററാതൊക്കെയും ചെയ്യാൻ കുഞ്ഞൻ'

ഒരുകാലം കൊല്ലൂർക്ഷേത്രസന്നിധിതന്നിലൊരു-
നിഷ്കളൻ ഗുണാതീതൻ സന്ന്യാസി വന്നാനല്ലോ.
തെല്ലുവേസമാധിസ്ഥനായിട്ടും സന്ന്യാസിയെ
ഹൃദ്യമാംനയനത്താൽ ദർശിച്ചനിമിഷത്തിൽ

അത്യന്തം സമാകൃഷ്ടനായിപോൽ ബദ്ധശ്രദ്ധ-
നത്യരം മൗനംപൂണ്ടനിശ്ചലം നോക്കിനിന്നാൻ.
യോഗിതാൻ ക്രമാലങ്ങുധ്യാനമുക്തനായ്ത്തീർന്നു;
വേഗമങ്ങാനമിച്ചൂസാഷ്ടാംഗം കുഞ്ഞനപ്പോൾ.
സാഷ്ടാംഗപ്രണാമത്താൽ തുഷ്ടനാംബാലൻതന്നെ
തുഷ്ടിപൂണ്ടെണീപ്പിച്ചൂ, പുത്രനെപ്പോലെ യോഗി.
മിന്നൽപോൽദിവ്യശക്തി കുഞ്ഞനിൽ പ്രവേശിച്ചു-
മിന്നവേ, സ്നേഹാർദ്രനായ് ബാലനെത്തഴുകിനാൻ.
ബാലൻെറ മാഹാത്മ്യത്തെമാനിച്ചാതപോധനൻ
'ബാലസുബ്രഹ്മണ്യമന്ത്രവു'മുപദേശിച്ചാൻ.
പിന്നീടു പലകാലംകഴിഞ്ഞു പലരോടും
ധന്യൻതാനോതീട്ടുണ്ടീമന്ത്രത്തിൻ മാഹാത്മ്യങ്ങൾ.
അന്നുതൊട്ടവിടുന്നു 'ഷൺമുഖദാസനായു'
മുന്നതവൈദഗ്ദ്ധ്യത്തെ കാട്ടിനാൻ ലീലാലോലൻ
പേട്ടയിൽ രാമൻപിള്ളയാശാൻെറ കളരിയി-
ലൊട്ടുമേ പഠിക്കുവാൻ പിന്നീടുകഴിഞ്ഞില്ല.
ദാരിദ്ര്യബാധയേററകുടുംബസംരക്ഷണം
പാരിലാരെയുംപോലെ 'കുഞ്ഞനെ'ക്കുഴക്കിപോൽ.
അമ്മയ്ക്കു സമാശ്വാസം കൈവരാൻ, ക്ഷുത്തടക്കാ-
നമ്മഹാൻ തീവ്രയത്നം ബാല്യത്തിൽചെയ്തൂനിത്യം.
പുത്തനാം 'ഹജൂരാഫീസാ'ദ്യമായ് പണിഞ്ഞപ്പോൾ
നിത്യവും ചുമന്നല്ലോമണ്ണുമച്ചുടുകല്ലും.
'മാധവറാവു,ദിവാൻ വഞ്ചിഭൂഭരിക്കുമ്പോൾ
മാധവലീല'പോലെ ബാലലീലകൾ കാട്ടി.
എന്തെന്തുചെയ്യുവതുമേതുമേഭേദമില്ലാ
സന്തതം കൂലിവേലയെന്നതും കലയത്രേ.
കഠിനപ്രയത്നങ്ങൾചെയ്യുവാൻ പ്രേരിപ്പിക്കും-
കഠിനചിത്തയല്ലമാതാവു, ദുഃഖംപൂണ്ടാൾ.
ക്ഷീണിക്കും കുട്ടികളെമാതാവുകണ്ടുവെന്നാൽ
കാണിയുംസഹിക്കില്ല, വേണ്ടതുകൊടുത്തീടും.
മൺകട്ടചുമന്നിട്ടു 'കുഞ്ഞൻെറ' ശിരോരോമ-
മൊക്കെയും ശൂന്യമായി; തടഞ്ഞാൾ തീവ്രയത്നം.
സ്നേഹാർദ്രചിത്തയായ മാതാവിൻ നിയോഗത്താൽ
മോഹനരൂപൻപിന്നെപ്പോയില്ലാവേലയ്ക്കായി.

കുഞ്ഞന്റെ വടിവൊത്തയക്ഷരവൃത്തി കണ്ടു
കുഞ്ഞന്റെ വംശ്യനായ ജ്യേഷ്ഠനാം 'കൃഷ്ണപിള്ള'
ആധാരംപകർത്തുവാൻ രജിസ്റ്റർകച്ചേരിയി–
ലാധാരവിഹീനനാം 'കുഞ്ഞനെ'ക്കൊണ്ടുപോയാൻ
ആധാരമൊന്നിനന്നുകിട്ടുന്നതൊരുപണ-
മാധാരമെട്ടെഴുതി–ആദ്യത്തെദിനംതന്നിൽ
കിട്ടീടും തുകയെല്ലാം മാതാവിന്നയച്ചീടും
കിട്ടീല കൂട്ടർക്കെങ്കിലവർക്കുംപണംനൽകും.
ചേട്ടനും വഴക്കാകും; ബാലകൻ ചൊല്ലുമേവം
'ചേട്ടായീനമ്മേപ്പോലെ പട്ടിണിയെല്ലാവർക്കും
കഷ്ടത്താലൊന്നുപോലെതന്നല്ലോ നിരൂപിച്ചാ–
ലൊട്ടുമേ ഖേദംവേണ്ടാ, നൽകുവനില്ലാത്തോർക്കും.
ലോകത്തെക്കുടുംബമായ്ക്കാണുവാൻ പിറന്നുള്ള
ശോകഹീനനാണിവനെന്നാർക്കും തോന്നീലപ്പോൾ.
ഇങ്ങനെ കുറേക്കാലം നെയ്യാററിൻകരയിങ്കൽ
തിങ്ങിനമോദംപൂണ്ടു ചേട്ടനോടൊത്തുവാണു.

പെട്ടെന്നുസ്ഥലംമാററം ഭൂതപ്പാണ്ടിയിലേക്കു
ചേട്ടനോടൊത്തുതന്നെ 'കുഞ്ഞനും'ഗമിച്ചല്ലോ
ആസ്ഥലത്തെത്തിച്ചേർന്നുവെങ്കിലുമപ്പോൾതന്നെ
സുസ്ഥിരചിത്തൻ 'കുഞ്ഞൻ' മടങ്ങിപ്പോന്നീടിനാൻ.

ഭൂതപ്പാണ്ടിയിലന്നു ശക്തിയായ്‌വീശീടുന്ന
വാത്യതന്നാഘാതവും. വെയിലിൻ കാഠിന്യവും
അല്പവും സഹിയാഞ്ഞു വിഭ്രമിച്ചെന്നമട്ടി-
ലല്പവുംകാലംപോക്കാതർദ്ധരാത്രിയിൽത്തന്നെ
പയ്യനാമേകൻ 'കുഞ്ഞൻ' ഭൂതപ്പാണ്ടിയിൽനിന്നും
നെയ്യാററിൻകരയെത്തിച്ചേർന്നല്ലോ, നിരാകുലം.
ചിത്തമസ്സുബ്രഹ്മണ്യ ഭക്തിയാൽ പ്രസന്നനാം
മർത്ത്യനുഭയമുണ്ടോ ? ശങ്കയുമതുപോലെ ?
കൂലിവേലകൾചെയ്തു കാലയാപനംചെയ്‌വാൻ
നാളങ്ങൾ കഴിച്ചീല, ജ്ഞാനതൃഷ്ണയാൽ 'കുഞ്ഞൻ'.
ഭൗതികകാര്യങ്ങളിൽ വെറുപ്പുമാദ്ധ്യാത്മിക–
വൃത്തിയിലാസക്തിയും ബാലനിൽ പ്രകടമായ്.
പിന്നെയും തിരിച്ചെത്തു് 'രാമൻപിള്ളയാശാന്റെ
സന്നിധിതന്നിൽച്ചെന്നുകഴിച്ചാൻ കുറേക്കാലം.

'വിജ്ഞാനപ്രജാഗര'മെന്നൊരു സഭ — 'ആശാൻ'
വിജ്ഞാനംവളർത്തുവാൻ സ്ഥാപിച്ചൂ ജനങ്ങൾക്കായ്.
'ചട്ടമ്പി' സജീവമായ്സഭയിൽ ഭാഗഭാക്കായ്
ചിട്ടയോടെല്ലാററിലും തൽപരനായിത്തീർന്നാൻ.

സജ്ജനസമ്പർക്കവും, സാഹിതീസപര്യയും
വിജ്ഞർതൻസമാഗമം, ചർച്ചകളെല്ലാംകൊണ്ടും

തുഷ്ടനായ്കഴിയുമ്പോൾ യോഗിയാം തൈക്കാട്ടയ്യാവ്
ദിഷ്ടത്താൽ വന്നെത്തീ 'റസിഡൻസീമാനേജരായ്'
വിജ്ഞാനപ്രജാഗരസദസ്യൻ, ഹഠയോഗി,
വിജ്ഞാനനിധി തന്നോടൊത്തങ്ങു ഹഠയോഗം
സാദരമെല്ലാം പഠിച്ചെങ്കിലും തത്വംനേടാൻ–
വേദത്തിൻപൊരുളുകളെല്ലാമേ കണ്ടറിയാൻ
ജ്ഞാനതൃഷ്ണസ്ഥേററവുമാശ്രയസ്ഥാനമാകും
ജ്ഞാനിയാം 'സ്വാമിനാഥദേശികർ' മഹാരാജാസ്
കോളേജിൽ, തമിഴ്വിദ്വാൻ വന്നുചേർന്നതുകേട്ടി–
ട്ടാളിനെച്ചെന്നുകണ്ടുഗുരുവായ് വരിച്ചല്ലോ.
തമിഴ് വ്യാകരണവും, തത്വശാസ്ത്രവുംപിന്നെ
മീമാംസാഗ്രന്ഥങ്ങളും, യോഗശാസ്ത്രവുമെല്ലാം
ദേശികർ പഠിപ്പിച്ചൂ; ക്രാന്തദർശിയാം ശിഷ്യൻ
ദേശികർക്കാരാദ്ധ്യനായുയരും കാഴ്ചകണ്ടൂ

അദ്ഭുതപരതന്ത്രനായിതു 'സ്വാമിനാഥൻ'
അദ്ഭുതവിദ്യാകാംക്ഷി ശിഷ്യൻതൻ പ്രയത്നത്താൽ.

മററൊരു സമാഗമം കൊണ്ടഹോ! തൃപ്തനായി
മറെറാരു നവ്യാദ്ധ്യായം 'കുഞ്ഞനന്നാരംഭിച്ചാൻ.

ശ്രേഷ്ഠമാം നവരാത്രിമണ്ഡപസദസ്സിങ്കൽ
ശ്രേഷ്ഠനാം 'സുബ്ബാജടാപാഠി'യാം മഹാവിദ്വാൻ

പാണ്ടിദേശത്തുനിന്നും വന്നിട്ടുണ്ടെന്നുകേട്ടു
മണ്ടിനാനവിടേക്കാ–പൂജ്യനെ ദ്ദർശിക്കുവാൻ.
അഗ്രിമസ്ഥാനംനൽകിയെല്ലാരുംപൂജിക്കവേ
വ്യഗ്രതപൂണ്ടു 'കുഞ്ഞൻ' കടന്നാൻ മണ്ഡപത്തിൽ
ഗുരുവിൻ പാദപദ്മേസാഷ്ടാംഗം പ്രണമിച്ചൂ
ഗുരുവിൻറാജ്ഞകാത്തുനിൽക്കുംപോൽനിന്നുമോദാൽ.
ദർശിച്ചൂ 'ജടാപാഠി' കുഞ്ഞനെസ്സകൗതുകം
വിശ്രുതനായിത്തീരും ലക്ഷണം കാൺകയാലേ.

അന്യോന്യമാകൃഷ്ടരായിത്തീരുന്ന മുൻജൻമത്തി-
ലനശ്വനംനേടിവച്ചപുണ്യത്തിൻപ്രഭാവത്താൽ
വാത്സല്യഗുണനിധി 'കുഞ്ഞനാം'യുവാവിങ്ക-
ലുത്സാഹം ജ്ഞാനതൃഷ്ണയെന്നിവകാൺകമൂലം
കല്ലടക്കറിശ്ശിയിൽ പോകുവാൻ തുനിഞ്ഞപ്പോരം
കല്യനെക്ഷണിച്ചല്ലോ ഗുരുവാം ജടാപാഠി.
നാലഞ്ചുവർഷം കൊണ്ടാജ്ഞാന സിന്ധുതാനന്നു
പാലമൃതൂട്ടിപ്പോററിശ്ശിഷ്യനെയനാരതം.
ഗുരുവിൻ സഭാവേദി, സർവ്വദാ പണ്ഡിതന്മാ-
രൊരുമിച്ചുള്ള ചർച്ചാവാദത്താൽ പ്രശോഭിതം
സുകൃത പരിണാമം നേടിയ "കുഞ്ഞനെ"ന്നാരം
സുകൃതീമണിയായിത്തീരുവാൻ ഭാഗ്യം വന്നു.
വേദവും, വേദാന്തവും, ശാസ്ത്രവുമെല്ലാം വേഗം
വേദിച്ചു; പിരിയുവാനാജ്ഞയെക്കാത്തു വാണാൻ.
വേദാന്ത പടുവായി, വാദിപ്പോർക്കാരാദ്ധ്യനായ്
മോടികളും യുവാവിനെ വിട്ടയയ്ക്കുവാൻ തെല്ലും-
ഗുരുവിന്നിഷ്ടമില്ലെയെങ്കിലുമാശീർവാദ-
മരുളീ ശിഷ്യപ്രിയൻ ''കുഞ്ഞൻെറ'' ശിരസ്സിങ്കൽ.
വേദാന്തവനം തന്നിൽ കേസരിയെന്നപോലെ
മോദമായ് വിഹരിക്കും ശിഷ്യനെ ''ജ്ജടാപാഠി''.
വിരഹം പൊറുക്കുവാൻ വയ്യയെന്നിരിക്കിലും
കരുത്തു സമ്പാദിച്ചു മെല്ലവേ യാത്രയാക്കി.

''നന്നായി വന്നീടും നീ ലോകർക്കു ഗുരുവായി
ഉന്നതൻ, ഭാരതത്തിൻ ദീപമായ്ത്തീരും ശിഷ്യാ!
ഗുരുവിൻപാദപദ്മം മനസ്സിൽ പ്രതിഷ്ഠിച്ചു
പുരുമോദത്തോടുംതാൻ മടങ്ങീകൃതാർത്ഥനായ്.
വിജ്ഞാന ധനാഢ്യനായ്ത്തീന്നുവെങ്കിലും 'കുഞ്ഞൻ'
പ്രജ്ഞാനം സഞ്ചാരത്താൽ നേടുവാൻ തുടങ്ങിനാൻ.
ദേശസഞ്ചാരം കൊണ്ടു വേണ്ടതു സമ്പാദിച്ചു
ദേശികരനവധി മിത്രങ്ങളായും തീർന്നു.
സംഗീതം, ചിത്രകല, കായികാഭ്യാസം, പിന്നെ
യോഗങ്ങളും, മതതത്വമെല്ലാമേ ഗ്രഹിച്ചല്ലോ
ദുർല്ലഭമഹാഗ്രന്ഥമൊക്കവേ പഠിച്ചല്ലോ
സുലഭമായീസർവം; സർവ്വജ്ഞനായിത്തീർന്നു.

പിന്നീട സ്വദേശത്തുമടങ്ങിവന്നീടുമ്പോ_
ളുന്നത'നാത്മാനന്ദ'സ്വാമികരംതന്നോടൊത്തു
'മരുത്വാമലതന്നിൽവസിച്ചുയോഗാഭ്യാസം
ഗുരുവിൻ നിയോഗത്താൽ ദൃഢമായുറപ്പിച്ചാൻ.
ഇത്രയുംകഴിഞ്ഞപ്പോരം വീണ്ടുമമ്മഹായോഗി
സത്വരം നാട്ടിലേക്കുതിരിച്ചാൻ ലോകാതീതൻ.
വേദങ്ങളുപനിഷന്മന്ത്രതന്ത്രഭേദങ്ങരം
വാദത്തിൻമുറകളും, ദർശനങ്ങളുമെല്ലാം
വിസ്തരിച്ചുപദേശംചെയ്യുവാൻവൈദുഷ്യത്തെ
വിസ്താരഹൃദയൻ ശ്രീ 'ചട്ടമ്പി' സമാർജ്ജിച്ചു.
യോഗമാർഗ്ഗങ്ങളെല്ലാം, ആസനവസ്തിവിധി-
മാർഗ്ഗങ്ങരം, ബന്ധമുറ, പൂരകരേചകങ്ങരം
ധൗതികരം മുതലായിസ്സർവ്വവും, സംഗീതത്താ-
ലത്ഭുതം പരന്മാർക്കുതോന്നീടും വൈദഗ്ദ്ധ്യവും
മല്ലയുദ്ധത്തിലുള്ള പ്രാവീണ്യം മർമ്മമുറ—
യില്ലല്ലോവിശേഷിച്ചുപഠിക്കാൻ ലോകത്തൊന്നും
പാടവം പെരുത്തുള്ള "കുഞ്ഞന്റെ"പ്രത്യാഗമം
നാട്ടിലുള്ളവർക്കെല്ലാം വിസ്മയം ജനിപ്പിച്ചു.
പണ്ടത്തേരൂപമെല്ലാംമാറിയ 'കുഞ്ഞൻ'തന്നെ-
ക്കണ്ടിട്ടുജനങ്ങളും ചൊല്ലിനാർ പലവിധം.
കൺകെട്ടുവിദ്യക്കാരൻ, മാന്ത്രികൻ, യോഗാഭ്യാസി
ലോകർക്കുമേന്മനൽകും സിദ്ധനാണിവനെന്നും.
കേട്ടുകേട്ടാരംക്കാർവന്നു വിനയസമന്വിതം
'ചട്ടമ്പി', 'കുഞ്ഞൻപിള്ള', 'സ്വാമി'യെന്നിപ്രകാരം
ചൊല്ലിനാരമ്പരന്നും, പ്രായത്തേ നിരൂപിച്ചും;
ഇല്ലപ്പോരം വയസ്സേററമിരുപത്തേഴുമാത്രം.
സ്വസ്ഥനാകാതെ 'കുഞ്ഞൻ'-ആത്മീയ വൈജ്ഞാനിക-
സിദ്ധികരം സ്വദേശത്തു മെല്ലവേ കാട്ടീടിനാൻ.

മന്ത്രതന്ത്രാദികളും, പ്രതിഷ്ഠ, ഭൂതബലി,
ക്ഷേത്രപൂജയുമെല്ലാം വിധിക്കും ഗ്രന്ഥജാലം
പ്രാചീനം 'കുവക്കര' ബ്രാഹ്മണമഠംതന്നി—
ലാചാര്യർ പലരഹോ ! സൂക്ഷിച്ചുവച്ചിരിപ്പൂ !!

ആർക്കുമേ പ്രവേശനമില്ലാത്താ-'ഗ്രന്ഥപ്പുര'-
യൊക്കവേകാൺമാനുള്ള സംഗതി വന്നുവൈവോൽ.

അന്നപാനാദികൂടാതൊട്ടുമേയുറങ്ങാതെ
ധന്യനോ മൂന്നുനാലുദിവസമതിൽത്തങ്ങി.
ഏകാഗ്രചിത്തനായി ഗ്രഹിച്ചുമെഴുതിയും
ലോകോപകാരാർത്ഥംതാൻ ചെയ്തഹോ ! മഹായജ്ഞം.
ലോകത്തിൽ മാനവർക്ക ചെയ്യുവാനറിയുവാ-
നാകവേയുള്ളതെല്ലാം നേടിനാൻ വിദ്യാധനൻ.
തമ്പാന്നൂർ 'കല്ലുവീട്ടി'ലാണല്ലോ കുറേക്കാല-
മിമ്പമായ് ബന്ധുവൊത്തുവാണതും, 'കുഞ്ഞൻസ്വാമി'
മാതാവിൻെറന്ത്യകർമ്മം ചെയ്യുവാനുള്ളകാല-
മേതാനമട്ടത്തെന്നുചിന്തിച്ചാമഹാധന്യൻ
'വാമനപുരം'തന്നിലതുപോൽ 'നെടുമങ്ങാട്ടും'
നിർമ്മമൻത്രികരണസംശുദ്ധ്യാ വസിച്ചിതു.
വിജ്ഞാനധനൻപിന്നെ ലോകഭോഗങ്ങളെല്ലാം
വിജ്ഞരാൽ പരിത്യാജ്യം, നിസ്സാരമെന്നുംകാട്ടി.
കാലത്തെഗ്രഹിച്ചോരു 'ചട്ടമ്പി' മാതാവിൻെറ
കാൽക്കലണഞ്ഞെത്തിവേഗാൽ, പകർന്നു;സമാശ്വാസം.
പരിവ്രാജകമഹാരത്നമാം 'ചട്ടമ്പി'തൻ
വിരുതാംശുശ്രൂഷക്കുമാതാവുംപാത്രമായി
ഭാഗ്യംതാൻമഹാഭാഗ്യം ! മററാർക്കും കിട്ടീടാത്ത
ഭാഗ്യവാരിധിതന്നിൽ മഗ്നയായ് മനസ്വിനി.
വിഷ്ണുതൻ പാർഷദന്മാർ വന്നിങ്ങു 'നങ്ങമ്മ'യെ
വിഷ്ണുലോകത്തേക്കായിക്കൊണ്ടങ്ങുപോയീടിനാർ.
തന്നുടെ കൃത്യമെല്ലാംകഴിഞ്ഞെന്നോർത്തു 'സ്വാമി'
പിന്നീടുശേഷക്രിയചെയ്തഹോ ! വീടുവിട്ടാൻ.
പിന്നീടുസ്വന്തംവീട്ടിൽ പോയിട്ടുപോലുമില്ല
മന്നിടംവീടായിട്ടുകണ്ടിടും മഹാചാര്യൻ.
ഇത്തരം പരിത്യാഗംശീലിച്ചുവെന്നാകിലും
ചിത്തത്തിലെന്തോവീണ്ടും തേടണമെന്നുംതോന്നി.
മരുത്വാമലയിലും, ദക്ഷിണവേണാട്ടിലു-
മൊരുനാറം യാത്രചെയ്യാനൊരുങ്ങീ 'കുഞ്ഞൻ' മന്ദം.
'വടിവീശ്വര'മെന്നദേശത്തുകാണായ്‌വന്നു-
തുടിതി, പ്രാകൃതനായർദ്ധനഗ്നനായൊരു-
മനുഷ്യൻ ഭ്രാന്തൻമട്ടിൽ പട്ടികൾക്കിടയിലായ്-
ക്കുനിഞ്ഞങ്ങിടംവലംനോക്കാതെയിരിക്കുന്നു.

സദ്യതൻ കോലാഹലംകോക്കുന്നുണ്ടെച്ചിലുകാ
വിദ്രുതംവീണീടുന്നുകുഴിയിൽകുന്നുപോലെ.
ഭക്ഷ്യാവശിഷ്ടമെല്ലാം ചെന്നിതാശ്വാനവീരർ
ഭക്ഷിപ്പു കടിപിടികൂട്ടുന്നുണ്ടതിൻമദ്ധ്യേ—
പ്രാകൃതരൂപംപൂണ്ടസാധുവാമൊരുപുമാ—
നാകവേയെച്ചിലിലനക്കുന്നൂരസാന്വിതം.
'കുഞ്ഞനും നിന്നൂതത്ര; പ്രാകൃതൻ ചിരിക്കുന്നൂ
കുഞ്ഞനെനോക്കിക്കൊണ്ടങ്ങേമ്പക്കംവിട്ടീടുന്നു.
പ്രഥമൻനാലുംകൂട്ടിമൃഷ്ടാന്നംഭുജിപ്പോർക്കു_
മിത്രയുംരസംതോന്നാ; സന്തുഷ്ടനിവനേററം.
കുസൃതിക്കുട്ടകൾ കൂവുന്നവനേനോക്കി—
യസുഖംഭാവിക്കാതെയുദരംവീർപ്പിച്ചല്ലോ.
ഭാവചിന്തകൾ വിട്ടയോഗിയോ ? നിത്യതൃപ്ത—
ഭാവനോ ? ഇവനാരു്? 'ചട്ടമ്പി'സന്ദേഹിച്ചു.
ശ്വാനർക്കുമദ്ധ്യേനിന്നും തൃപ്തനായെഴുനേററു
മാനഹീനനാമവൻ വേഗത്തിൽനടകൊണ്ടാൻ.
'ചട്ടമ്പി'യുടനേപോയ്പുറകേയാകാശത്തു—
മുട്ടീടുംമലമുകൾപ്പരപ്പിൽചെന്നുചേർന്നു.
ദിവ്യനാമവധൂതൻ ദ്വൈതഭാവങ്ങൾ വിട്ടോൻ
ദിവ്യത്വം കാട്ടീടാത്തോൻ തിരിഞ്ഞുനോക്കീപിന്നെ.

ദിവ്യനെന്നറിഞ്ഞഹോ! നോട്ടത്താൽ 'ചട്ടമ്പി'യും
ദിവ്യന്റെ പാദപദ്മേനമിച്ചൂഭക്തിപൂർവ്വം

രണ്ടുകൈകൊണ്ടും മെല്ലെപ്പിടിച്ചുപൊക്കിക്കൊണ്ടും
കണ്ണിതംനീക്കിപ്പിന്നെയേററവും ദയാർദ്രനായ്
പ്രാകൃതരൂപധാരി ഗാഢമായ് പുണർന്നുംകൊ—
ണ്ടേകിനാനുപദേശം 'ദിവ്യമാമേതോ മന്ത്രം'
ഉത്തരക്ഷണത്തിങ്കലാത്മനിർവൃതിപൂണ്ടു
ചിത്തത്തിൽ ധരിച്ചുടൻ കണ്ണുകൾതുറക്കവേ
ആ മഹാൻ മറയുന്നൂ, സംശയമെല്ലാംനീങ്ങി—
യാമോദം വളരുന്നൂ-അസ്വാസ്ഥ്യമകലുന്നൂ;
ദിവ്യമാമാത്മബോധംലഭിച്ച 'കുഞ്ഞൻപിള്ള'
നിർവ്യാജതേജോനിധി 'ചട്ടമ്പിസ്വാമി'യായി.
ലോകർക്കുസമാശ്വാസംപകരാൻ സ്വാമിപിന്നെ—
യേകനായ്തന്റെകൃത്യംചെയ്യുവാൻ സന്നദ്ധനായ്.

## III

അനന്തധർമ്മമാർഗ്ഗം ലോകർക്കകാട്ടീടുവാ-
നനന്തപുരത്തേക്കമടങ്ങീ മായാത്രൂപൻ.
ജീവിതം പൂർവ്വാദികമാനന്ദമയമായീ,
ജീവിതപ്രശ്നങ്ങളേവീക്ഷിച്ചൂ – നിർല്ലേപനായ്.

മററുള്ളജനങ്ങൾക്കക്ലിഷ്ടമാം കാര്യങ്ങളെ
ചെററുമേക്ഷോഭംവിനാലീലയാദർശിച്ചല്ലോ.
ബന്ധുവിൻ ഗൃഹംവിട്ടരാത്രിയിൽ സഞ്ചരിച്ചും
ബന്ധങ്ങൾ മനസ്സിങ്കൽപതിയാതൊന്നിങ്കലും

ആരെയും ക്ഷണംകൊണ്ടുസാമോദമാകർഷിച്ചു-
മാരെയും വഴങ്ങാത്തധീരമാം നിലപൂണ്ടും–
വാഴുന്നകാലത്തങ്ങു 'മാധവറാവു' ദിവാൻ
എഴുത്തുജോലിക്കായിട്ടാളിനെ നിയമിക്കാൻ–
ക്ലിഷ്ടമാം പരീക്ഷയ്ക്കങ്ങുത്തരവിട്ടനേരം
ക്ലിഷ്ടതയെന്യേ 'സ്വാമി' ചിലരെ പഠിപ്പിച്ചൂ.

ശരിയായ് കണക്കകളെല്ലാരും ചെയ്യവെന്നു
പരിശോധനചെയ്യനോക്കമ്പോൾ സന്ദേഹമായ്

അവരോടപ്പോൾതന്നെ ചോദിച്ചൂ ദിവാൻ, പിന്നെ-
യവരും പറഞ്ഞല്ലോ 'ചട്ടമ്പി' തൻെറകാര്യം.
ആളിനെയയച്ചുടൻവരുത്തീ; 'ചട്ടമ്പി'തൻ
കാളുന്ന ബുദ്ധികണ്ടുവിസ്മയംപൂണ്ടു 'ദിവാൻ'.
ഉദ്യോഗം നൽകി'റാവു'; ശമ്പളം നാലുരൂപാ
ഉദ്യോഗമൊരുമാസം നോക്കിനാൻ കൃതകൃത്യൻ.
മാസാന്ത്യം കഴിഞ്ഞപ്പോൾ വേതനമായിട്ടുടൻ
'മാധവറാവു'തന്നെ കൊടുത്താൻ പത്തുരൂപാ.
നിശ്ചയം ലംഘിക്കാതെ–ആറുരൂപയുംബാക്കി
നിശ്ചലബുദ്ധിശാലികൊടുത്താൻ തിരിച്ചുടൻ
മാധവറാവു പിന്നെയും നിർബന്ധംചെലുത്തീട്ടു-
മത്തുകവാങ്ങീടുവാൻ സമ്മതംകാണിച്ചില്ല.
ജോലിചെയ്യണം മുൻപുനിശ്ചയിച്ചിട്ടുള്ളമട്ടിൽ
കൂലിക്കഭേദഗതി ഞാൻമൂലമുണ്ടാക്കൊലാ.
എന്നങ്ങുപറഞ്ഞുടൻ 'സ്വാമികൾ' വിടവാങ്ങി;
ധന്യനാംപുമാനുണ്ടോ ? – ഏഷണത്രയതാപം.

പിന്നീട 'ത്രിവിക്രമൻതമ്പിയാ'മുദ്യോഗസ്ഥ—
നന്നതഭാവംപൂണ്ടങ്ങവധി നൽകീലല്ലോ.
സദ്യോഗംകൊതിക്കുന്ന 'ചട്ടമ്പിസ്വാമി'യപ്പോ—
ഴുദ്യോഗമുപേക്ഷിച്ചകഥയോ രസാവഹം
മേലധികാരി തമ്പിപറഞ്ഞു:— സഗൗരവം:—
ജോലിനോക്കണമെങ്കിൽ നാളെയിക്കസേരയിൽ—
കാണണം ഞാൻ വരുമ്പോഴെററങ്ങുകോപാക്രാന്തൻ:
'കാണുവാൻപററില്ലെന്നെകാണണം നിങ്ങൾക്കെങ്കിൽ
മററുള്ളസ്ഥലങ്ങളിൽ സൗകര്യംപോലെകാണാം
ചെററുമേതാൻെറകീഴിൽ ജോലിക്കുതരപ്പെടാ.'

ഇങ്ങനെചൊല്ലിദ്ധീരൻപിറേറന്നാൾപോയില്ലപോൽ?
മംഗളകർമ്മോദ്യുക്തന്നുദ്യോഗം വേണോവേറേ ?

വൻപൻെറ മേധാവിത്വംപൊറുക്കാൻ സാദ്ധ്യമല്ല
വൻപുകളടക്കുവാൻ വൻപരിൽ വൻപൻവേണം.

## IV

സൽക്കർമ്മംനിത്യംചെയ്തുഫലത്തെ കാംക്ഷിക്കാതെ
സത്തുക്കൾക്കാരാദ്ധ്യമാംസംന്യാസംസ്വീകരിച്ചാൻ.

കാഷായം ധരിച്ചില്ലാ—ഒററമുണ്ടൊരുതോർത്തും
തോഷേണ വേഷമാക്കിസ്സഞ്ചാരംതുടങ്ങിനാൻ.

നെഞ്ചോളംവളർന്നുള്ള താടിമീശകൾപൂണ്ടും—
അഞ്ചുന്നവിശാലമാംഫാലവും, സൂക്ഷ്മനേത്രം,
കാരുണ്യാകുലമായ കടാക്ഷം, പ്രസന്നാസ്യം,
താരുണ്യംകലരുന്ന കോമളകളേബരം,
ആജാനലംബബാഹുദ്വന്ദ്വസുപ്രശോഭിതം
വ്യാജമായ് മർത്ത്യവേഷംധരിച്ച ദിവ്യരൂപം

കണ്ടുകണ്ടാദരത്താൽ വിനയപുരസ്സരം
'ചട്ടമ്പിസ്വാമി'തന്നെസ്തുതിച്ചുതുടങ്ങിനാർ

ഭാരതസംസ്കാരത്തിൻ പതനം മാററീടുവാൻ
കേരളേവീണ്ടും വന്നുജനിച്ച മഹാചാര്യാ !
നമസ്തേയോഗിവര്യ ! നമസ്തേപരമാത്മൻ !
നമസ്തേപാപഹര ! പാഹിമാംദയാനിധേ !

ഇത്തരം ജനങ്ങളാൽ സ്തുത്യനാമവിടുന്നു
നിത്യവും ദീനന്മാരെ രക്ഷിപ്പാൻ തുടങ്ങിനാൻ.
ബാധകളെല്ലാം പോക്കും ഞൊടിയിൽ രോഗംമാററും
ബാധിച്ചു രോഗമെങ്കിൽ പച്ചിലനീരുകൊണ്ടും-
ലേപനം കൊണ്ടും, മന്ത്രജപവും കൊണ്ടുമെല്ലാം
സർപ്പദംശനം പോലും മാററീടും മഹാസിദ്ധൻ.
ദംശിച്ചാൽ പാമ്പുതാനേ ചത്തീടും ശീഘ്രം, സർപ്പ-
ദംശത്തിൻ ദൃഷ്ടാന്തങ്ങൾ പലരും ചൊല്ലിക്കേൾപ്പൂ!!
ക്രൂരജന്തുക്കളെല്ലാം നയനവിക്ഷേപത്താൽ
ക്രൂരഭാവവുംവിട്ടു ശാന്തരായ് മരുവീടും
ദാസരെപ്പോലെ തന്നെ വർത്തിക്കും തൻെറ മുൻപിൽ
ഭാസുരകളേബരൻ നായ്ക്കളേ ദാസരാക്കും.
ബന്ധുവിൻ ഗൃഹംതന്നിൽക്കൊണ്ടുപോയ് ചോറുനൽകീ
ബന്ധുരഗാത്രൻ പണ്ടങ്ങമ്പതു നായ്ക്കൾക്കായി.
കണ്ടവരെല്ലാം തന്നെയത്ഭുതപ്പെട്ടു; കാഴ്ച-
കണ്ടവരുണ്ടിപ്പോഴു മനന്തപുരത്തിങ്കൽ.
സിദ്ധികളത്യാവശ്യമെന്നു കാണുമ്പോൾ മാത്രം
ശുദ്ധികൈവിടാതതു ചെയ്യുമെന്നതേയുള്ളൂ.
ലോകോപകാരാർത്ഥമായ് സിദ്ധിയെക്കാണിച്ചും കൊ-
ണ്ടാകുലമെന്യേ 'സ്വാമി' തുടങ്ങീയുപദേശം.
ദിവ്യമാമുപദേശം കേട്ടുകേട്ടെത്തീടിനാർ
ഭവ്യരാം ശിഷ്യന്മാരുമുണ്ടായീ ചിലരപ്പോൾ.
ശാന്തിയെത്തേടുവോർക്കും, ഗൃഹസ്ഥന്മാർക്കും, പരം_
ചിന്തയാൽ ക്ലേശിപ്പോർക്കും, ശാന്തിതൻ മാർഗ്ഗം നൽകും.
'സംന്യാസിമാരായീടാൻ ഗൃഹസ്ഥർ തുനിയേണ്ടാ
സംന്യാസ മുറവേണ്ടായാചാരശുദ്ധി മതി'.
സ്വാർത്ഥത വിട്ടു നിങ്ങൾ ശ്രേഷ്ഠരായ് പരാർത്ഥക-
സ്വാർത്ഥരായ് ജീവിക്കണം സംന്യാസം വേറേ വേണ്ടാ
ശ്രീയാളും 'ചെമ്പഴന്തി' തന്നിലായ്പിറന്നിട്ടു
പേയായ ദുരാചാരം മാററുവാൻ 'നാണുഗുരു'
ചിന്തയാവിവശനായ് ജ്ഞാനോപദേശം കിട്ടാ_
നെന്തൊരു വഴിയെന്നു ഖേദിച്ചു വാണീടുമ്പോൾ
അക്കാലം 'കഴക്കൂട്ടം' തന്നിലായ് വന്നു ചേർന്ന
കംസ്രെൻ പരദേശബ്രാഹ്മണനോടു ചൊന്നാൻ:-

'അദ്ധ്യാത്മജിജ്ഞാസുവാമെനിക്കു ഭവാനിപ്പോഠം
സത്വരമുപദേശം ചെയ്യണം കൃപാനിധേ!
എന്നതു കേട്ട നേരം ജാതിയെന്തെന്നു ചോദി-
ച്ചന്നേരം പറഞ്ഞു 'ഞാനീഴവൻ' ജന്മത്താലേ.
'പാററില്ലയുപദേശം ചെയ്യുവാൻ നിനക്കഹോ!
ഉററവർ പഴിച്ചീടും നീചനെപ്പഠിപ്പിച്ചാൽ
ബ്രാഹ്മണൻ തൻെറ വാക്യമീവിധം കേട്ടധീരൻ
ബ്രഹ്മത്തിൽ മനം ചേർക്കാൻ സന്നദ്ധനായീ വീണ്ടും-
ഖേദമോടയൽവാസി 'നാരായണപിള്ള'യാ-
മാദർശശാലിയോടു പറഞ്ഞാനവസ്ഥകഠം.
'തക്കതായൊരാളുണ്ടീ ക്ഷേത്രത്തിലിരിക്കുന്നു
ഒക്കെയും ഭവാഗ്രഹം സാധിക്കും, വരൂ, പോകാം'
ഉടനേ രണ്ടുപേരുമൊന്നിച്ചു സാസന്തോഷം
നടന്നാർ, ക്ഷേത്രം തന്നിൽ കടന്നാനൊരാഠംമാത്രം.
'ആയിരത്തമ്പത്തെട്ടിൽ'–അണിയൂർ ക്ഷേത്രം തന്നി-
ലായിതാ! കണ്ടുമുട്ടീ 'ചട്ടമ്പിസ്വാമി'കളെ.
വെളിക്കുവന്നു നിന്നു 'സ്വാമിയെ' വിളിപ്പിച്ചാൻ
വെളിയിൽ നിന്നീടേണമാചാരം ക്രൂരം! കഷ്ടം!
ഈശ്വര സേവയ്ക്കായി ക്ഷേത്രത്തിൽ കയറുവാ-
നീശ്വര ഭക്തന്മാരെജ്ജാതിയും വിലക്കുന്നു.
ജാതിയാൽ ഹിന്ദുക്കളെ വേർതിരിച്ചുള്ള മതാ-
ചാരമോകഷ്ടം! കഷ്ടം!–ആരിതിൻ കാരണക്കാർ?
ശ്വാവിനെ, ശ്വപചനെ,പ്പശുവെ, ബ്രാഹ്മണനെ–
യൊന്നു പോൽ കാണേണ്ടതാം ഹിന്ദുവിൻ ധർമ്മമെങ്ങ്?
സമത്വം സാഹോദര്യമെന്നിവ പാലിക്കുവാൻ
വൈമുഖ്യം കാട്ടീടുന്ന ബ്രാഹ്മണർ ശ്രേഷ്ഠന്മാരോ?
മർത്ത്യരെസ്സമബുദ്ധ്യാ ദർശിപ്പാൻ കഴിയാത്ത
മർത്ത്യന്നുദൈവാധീനം നഷ്ടമായ് വന്നീടുന്നു.
വിജ്ഞാന പ്രവരരാം ബ്രാഹ്മണർ കലിയിങ്ക-
ലജ്ഞരായ് കീഴോട്ടുങ്ങുപതിക്കും ദുഷ്കർമ്മത്താൽ.
ഉച്ചത്വം. നീചത്വവും കല്പിച്ച നിമിത്തമായ്
നീചന്മാരുച്ചത്തിങ്കൽ വർത്തിക്കും കലിയിങ്കൽ.
ആചാരഹീനന്മാരാമജ്ഞരേയുദ്ധരിക്കാൻ
ഈശ്വരനിയോഗത്താൾ രണ്ടാളുമൊന്നിക്കുന്നു–

ജാതിതൻ ഭേദങ്ങളും, ഭേദത്തിൽ ഭേദങ്ങളും
ചാതിത്യമെല്ലാം തന്നെ മാററുവാൻ രണ്ടാളുംകളും.
കേരള ദേശത്തിൻെറ ഭാഗ്യത്താൽ പിറന്നുള്ള
പുരുഷവര്യന്മാരും യോജിക്കാൻ തുടങ്ങിനാർ.
ദൂരത്ത സതീർത്ഥ്യരാണെങ്കിലും 'ചട്ടമ്പിയെ'—
പ്പാരത്തു ദിവ്യനായിക്കണ്ടപ്പോൾ 'നാണുഗുരു'
കുശലപ്രശ്നം ചെയ്തു; പിന്നീട ശിഷ്യഭാവം
കുശാൻ കാട്ടീടിനാനെത്രയും വിനീതനായ്.
അന്യോന്യ മറിഞ്ഞപ്പോളാനന്ദമിരുവർക്കു—
മന്യൂനം വളർന്നിതു മേൽക്കുമേൽ സൗഹാർദ്ദവും.
പർച്ചകൾ നടത്തിയും, സംവാദംചെയ്തും വേഗ—
മുച്ചമാംസ്ഥാനം നേടാൻ യത്നിച്ചു 'നാണുഗുരു'.
പൂർണ്ണമാം മന:സ്വാസ്ഥ്യം നേടുവാൻ തക്കതായ
പൂർണ്ണമാമുപദേശം നൽകിനാൻ ശിഷ്യന്നായി.
ശ്രേഷ്ഠമന്ത്രമാം 'ബാലസുബ്രഹ്മണ്യ'വും പിന്നെ—
യിഷ്ടനാം ശിഷ്യന്നായിസ്സാമോദം നൽകീടിനാൻ.
ജാതിയാം പിശാചിയെയകററാനുള്ള മാർഗ്ഗം,
ബ്രാഹ്മണ മേധാവിത്വം തകർക്കും സമ്പ്രദായം,
പാതിത്യം സംഭവിച്ച സോദര സമൂഹത്തെ—
യുദ്ധരിച്ചീടാനുള്ള തീവ്രമാം പദ്ധതികൾ
എന്നിവയെല്ലാം തന്നെ ചിന്തിച്ചങ്ങിരുവരും
നിന്ദ്യമാമാചാരത്തെദ്ധ്വംസിക്കാൻ തുടങ്ങിനാർ.
'ഖേചരി' മുതലായ മുദ്രയും, യോഗാഭ്യാസ—
മാചരിക്കുവാൻ വേണ്ടയറിവും പകർന്നുടൻ
'ഗുരുവും, ശിഷ്യൻ താനും സഞ്ചരിച്ചേകാന്തമാ—
'മരുവിപ്പുറം' കണ്ടാർ ധ്യാനത്തിൻ നികേതമായ്.
ഒട്ടേറെ മാസക്കാലം ശിഷ്യന്നായുപദേശം
'ചട്ടമ്പിസ്വാമി' നൽകിയുൽബുദ്ധനാക്കീടിനാൻ.
'ചട്ടമ്പിസ്വാമി' തൻെറ ദിവ്യമാം പാദസ്പർശം
കൊണ്ടഹോ! പവിത്രമാമരുവിപ്പുറം തന്നിൽ
ഗുരുവിൻ നിയോഗത്താലുടനേ 'ശിവലിംഗം'
കരുതി പ്രതിഷ്ഠിച്ചാനാദ്യമായ് കേരളത്തിൽ.
ബ്രാഹ്മണരല്ലാത്തോർക്കും— ഈശ്വര പൂജ ചെയ്വാൻ
സാധിക്കും, വേദങ്ങളും പഠിക്കാമെല്ലാവർക്കും.

എന്നുള്ള കാര്യങ്ങളെ 'ചട്ടമ്പിസ്വാമി' തന്റെ-
യുന്നത ഗ്രന്ഥം തന്നിൽ വിസ്തരിച്ചുരച്ചല്ലോ.
വേദാധികാരം പണ്ടുദ്വിജനായുള്ളതെല്ലാം
വാദിച്ചു; മനുജർക്കൊന്നുപോൽ പഠിച്ചീടാം
മന്ത്രത്താൽപ്രതിഷ്ഠകരാം, മാനുഷർക്കെല്ലാവർക്കും
തന്ത്രങ്ങളാംപഠിച്ചിട്ടുചെയ്യുവാൻ കഴിഞ്ഞീടും.
ഇത്തരം 'ഗുരു'വിന്റെ നിർദ്ദേശം പാലിക്കയാൽ
സുസ്ഥിരചിത്തനായിത്തീർന്നിതു'നാണുഗുരു'.
ഈഴവൻ 'ശിവലിംഗം' പ്രതിഷ്ഠിച്ചെന്നുകേട്ട
മുഴത്തകോപത്തോടും സവർണ്ണരോടിയെത്തി.
'ഈഴവശ്ശിവനെയാണിന്നുഞാൻ പ്രതിഷ്ഠിച്ച-
തെന്നുള്ളനീതിവാദാൽസ്തബ്ധരായ്ത്തീർന്നാരവർ.
ഹിന്ദുവിൽ ജാതിയില്ല, മതമോ സനാതനം
ജാതിയിൽ ജാതിവേണ്ടാ, സർവ്വരും സഹോദരർ
ത്രിവിധകരണവും ശുദ്ധമായ് ഹിന്ദുവായി
ത്രിഗുണഭാവംവിട്ടു മോക്ഷത്തെപ്രാപിക്കണം
നിഷ്കാമകർമ്മംചെയ്തു ജീവിതം ധന്യമാക്കാൻ
ശിഷ്യനേധരിപ്പിച്ചു: 'ഗുരുവും' നടകൊണ്ടാൻ.
സശ്രദ്ധം 'നാണുഗുരു' 'ചട്ടമ്പിസ്വാമിതന്റെ
വിശ്രുതമുപദേശം ഗ്രഹിച്ചു കർമ്മംചെയ്താൻ.
ഉന്നതിസമുദായം തന്നിലങ്ങുണ്ടാകുവാ-
നന്നതൻ 'നാണുഗുരു' യത്നങ്ങളും തുടങ്ങിനാൻ.
തീണ്ടലും തൊടീലുമായ്ദൂരവേ നിന്നീടുന്ന
സോദരരൊന്നായ്ത്തീരാൻസംഘവും തുടങ്ങിനാൻ.
ശ്രീനാരായണൻതന്റെ ധർമ്മത്തെപാലിക്കുവാൻ
ശ്രീകരം—എസ്-എൻ-ഡി-പി സ്ഥാപിച്ചു മഹാശയൻ
ജാതിഭേദവുംപിന്നെ മതദ്വേഷവുംവിട്ട—
മേകമാം ദൈവംതന്നിൽ വിശ്വാസമിവയെല്ലാം
മാനുഷർക്കൊന്നുപോലെവരുവാൻ—യത്നിക്കുവാൻ
സംഘടിക്കേണ'മെന്നുചൊന്നല്ലോ'നാണുഗുരു'
മദ്യത്തിൻ മഹാദോഷംശമിപ്പാൻ 'എസ് എൻ ഡി പി'
മുഖ്യമായ്യത്നിക്കേണമീഴവർ വിശേഷിച്ചും.
ചെത്തുക, വാററീടുക, വില്ക്കുക, കുടിക്കുക—
യെന്നിവചെയ്തീടൊല്ലാ,സോദരാ, നശിച്ചീടും.

ഇച്ചൊന്നഗുരുവിൻെറ നിർദ്ദേശംപാലിക്കാത്ത
സംഘവുമംഗങ്ങളുമെന്തിന്നു ഭജിക്കുന്നു.
സത്യവുമഹിംസയും,ദയയും, സ്നേഹംതാനും
നിത്യവും ജീവികളിൽ സോദരത്വവുംവേണം.

ഗുരുവിൻപടംവച്ചും, നിർദ്ദേശംപ്രസംഗിച്ചും
ഗുരുവിൻറാജ്ഞവിട്ടുദുഷ്ക്കർമ്മം ചെയ്യരുതൊല്ലാ.
ഗുരുവിന്നനുഗ്രഹംനേടുവാൻശ്രമിക്കാതെ
ഗുരുദ്വേഷികളായിജ്ജീവിച്ചാലെന്തുഫലം ?

ഗുരുവിൻനിയോഗത്തെപ്പാലിച്ചകൃതാർത്ഥരായ്
മരുവാൻ ശ്രമിക്കുക: തുണയ്ക്കും 'നാരായണൻ.
കേരളം ഭ്രാന്താലയമല്ലെന്നുതെളിയിക്കാൻ
സോദരരൊത്തുചേർന്നു വിജ്ഞരായ് യത്നിക്കേണം.

## V

'ചട്ടമ്പിസ്വാമി'പിന്നെ വടക്കൻപ്രദേശത്തു
പെട്ടെന്നുയാത്രചെയ്യാൻ; മൂവാററുപുഴയിലും,
സാമോദ 'മേററുമാന്തു'രാദിയാംസ്ഥലത്തുമായ്–
ത്താമസിച്ചാനന്ദത്തെയുണ്ടാക്കീജനങ്ങളിൽ.

പാതിരിവർഗ്ഗംവന്നുചെയ്യിടുംപ്രസംഗങ്ങൾ
പാരാതെശ്രവിച്ചൊരു 'ചട്ടമ്പിസ്വാമി'പിന്നെ
ലീലയാ തടഞ്ഞല്ലോക്രിസ്തുവിൻ രക്ഷാമാർഗ്ഗ–
മജ്ഞരായ്പ്രസംഗിക്കും പാതിരിക്കൂട്ടങ്ങളെ.

നിസ്തുലസനാതനധർമ്മത്തെദ്ധ്വംസിക്കുവാൻ
സത്തുക്കൾ ശ്രമിക്കുമോ ? സർവ്വവുമതിലല്ലേ ?
അജ്ഞരാംഹരിജനവർഗ്ഗത്തെയാകർഷിച്ചു
ക്രിസ്തുവിൻശിഷ്യന്മാർക്കു ദാസരായ്ത്തീർത്തീടാനും.

ഹൈന്ദവതത്വങ്ങളെ നിന്ദിച്ചുപറയാനും,
നിന്ദ്യമാം സമുദായപ്രചാരംനടത്തുമ്പോൾ

ദുർന്നയംചെറുക്കുവാൻ'നിശിതഗ്രന്ഥ'മൊന്നു–
നിർമ്മിച്ചു 'ക്രിസ്തുമതച്ഛേദന'മെന്നഗ്രന്ഥം.
പാതിരിമാരെയെല്ലാമോടിക്കാൻ ശിഷ്യന്മാരും
ഗുരുവിൻനിയോഗത്താൽ ഭംഗിയായ്പ്രസംഗിച്ചു.

ഭീതരായ് ക്രിസ്ത്യാനികൾ-അമ്പരന്നെല്ലാവരും
സാദരം 'സ്വാമി'തന്നെസ്തുതിച്ചാർ വീണ്ടുംവീണ്ടും
പിന്നീടുവിശിഷ്ടനാം 'ചട്ടമ്പിസ്വാമി'വേഗം
സുന്ദരം- 'ക്രിസ്തുമതസാര'വും രചിച്ചല്ലോ.
ക്രിസ്തുവിൻ മഹാത്യാഗം ശ്രേഷ്ഠമാണെന്നതത്വം
നിസ്തുലൻ സമർത്ഥിച്ചാൻ തന്നുടെ ഗ്രന്ഥംതന്നിൽ.
സർവ്വമാം മതസാരംതന്നിലോമാററമില്ല
സർവ്വത്രമതദ്വേഷം കാമ്യമല്ലൊന്നുകൊണ്ടും
ത്യാഗത്തിൻമഹത്വംതാനാരെയും ധന്യരാക്കും
ത്യാഗവൈഭവംകൊണ്ടേജീവിതം ധന്യമാകൂ.
ക്രിസ്തുവും.പ്രഹ്ലാദനും,ബുദ്ധനും,ധ്രുവൻതാനും
ശ്രേഷ്ഠരാം, ജ്യേഷ്ഠരാണതർക്കമില്ലതിലൊട്ടും
സ്വന്തമാംസുഖങ്ങളെവിസ്മരിച്ചെല്ലാനാളു-
മന്തരമെന്യേയന്യർക്കാശ്രയം, ത്യാഗിവര്യർ.

മററുള്ളമതങ്ങളും സ്തുത്യങ്ങളെന്നബോധം
ചെററുമങ്ങില്ലാതുള്ളകർമ്മങ്ങൾ വിഡ്ഢിത്തങ്ങൾ.
മതങ്ങൾതന്നിലുള്ള തത്വമൊന്നെന്നുകാണും-
മതസാരജ്ഞൻമുൻപിൽശിഷ്യരുംവന്നുചേർന്നു.

ശ്രീനീലകണ്ഠതീർത്ഥപാദരാം ശിഷ്യോത്തമൻ
മുന്നിലായ്‌വന്നീടുവാനക്കാലംഭാഗ്യംവന്നു.
പാണ്ഡിത്യംകൊണ്ടുമാത്രം സംന്യാസംകിട്ടില്ലെന്നു
മാനസംതന്നിലോർത്തു ഗർവ്വവുംകളഞ്ഞുടൻ
പണ്ഡിതൻ യോഗശാസ്ത്രപടുവാം 'തീർത്ഥപാദർ'
വിനയനമ്രാംഗനായ് സ്വാമിയെസ്സമീപിച്ചാൻ.
'വിദ്യാധിരാജനാ'കും ഗുരുവിൻ മഹത്വത്തെ
ദർശിച്ചതീർത്ഥപാദർശിഷ്യനായ്ത്തീർന്നൂമോദാൽ.
"സ്വാമി"തന്നുപദേശം സ്വീകരിച്ചാത്മജ്ഞാനം
നേടിയ 'തീർത്ഥപാദർ' പരമംസ്ഥാനംപൂകി.
ഉത്തരതിരുവിതാംകൂറിലും സ്വാമിപിന്നെ-
യുത്തമശിഷ്യന്മാരെക്കാണുവാൻ സഞ്ചരിച്ചു.

ഗൃഹസ്ഥാശ്രമധർമ്മം ശ്രേഷ്ഠമാണെല്ലാംകൊണ്ടും
വിദേഹൻ തൻെറകഥ മാതൃകയാക്കീടേണം.
വേദാന്തതത്വങ്ങളും, ജീവിതധർമ്മങ്ങളും
സാദരംകൂട്ടിച്ചേർത്തു വാഴുവാൻ കൽപിക്കയും,

'വർജ്ജിക്ക മത്സ്യമാംസം, വർജ്ജിക്ക മദ്യപാനം
വർജ്ജിക്ക വ്യഭിചാരം, മോഷണം ചെയ്യൊല്ലാ

സത്യമേപറയാവൂ, ധർമ്മത്തിൽ ചരിക്കേണം
കൃത്യങ്ങൾ നിഷ്ഠയോടുംചെയ്യണം ഗുരുഭക്ത്യാ.
ജീവകാരുണ്യം മേന്മേൽ വളർത്താൻയത്നിക്കണം
ദീനരെശുശ്രൂഷിക്കണം, രോഗശുശ്രൂഷവേണം;
ഈശ്വരഭക്തിവേണം, ജീവിതശുദ്ധിവേണം,
ജീവിതഭോധംവേണമാചാരശുദ്ധിവേണം,
നീചരേയുദ്ധരിച്ചു സമത്വംനൽകുകയും,
ആർത്തർക്കുസഹായങ്ങൾചെയ്കയുംവേണംനിത്യം'.

ഈവണ്ണമുപദേശംചെയ്തുഹോ! ഗൃഹസ്ഥർക്കു-
ഭാവുകം വളർത്തുവാൻ പ്രേരണനൽകിവാണാൻ.
ശിഷ്യരുംദിനംപ്രതിധാരാളംവന്നുചേർന്നു
ശിഷ്യർക്കായ്സിദ്ധികളും കാട്ടിനാൻ യോഗിവര്യൻ.
നദിയിൽ കുളിച്ചീടുംനേരത്തതിന്റെമദ്ധ്യേ
ജലത്തിൽ ചമ്പ്രംപൂണ്ടങ്ങിരുന്നാനേറെനേരം
രാത്രിയിൽചിലരൊത്തുപോകവേകാട്ടിൽവച്ചു
സ്വാമിയെക്കടിച്ചല്ലോ--ഉഗ്രനാമൊരുമൂർഖൻ
കൂട്ടുകാർ വിഷമിച്ചുനോക്കുമ്പോൾ കാണായ്‌വന്നു
ചീറുന്നഫണിതാനും തനിയേചത്തുവീണു.

ഒരുനാ'ളേററുമാനൂർ'ക്ഷേത്രത്തിൽ കടക്കവേ-
കൊട്ടുന്നൂതിമിലയും മാത്രകൾ പിഴപ്പിച്ചു

പെട്ടെന്നുതിമിലയും വാങ്ങിച്ചു തന്ത്രരീത്യാ
കൊട്ടിനാൻ; കൊണ്ടാടിനാൻ തന്ത്രിയും 'ചട്ടമ്പി'യെ,
തന്ത്രിതാൻ ക്ഷണിക്കയാൽ ചെന്നുടൻ രഹസ്യമാം-
തന്ത്രങ്ങളനവധി തന്ത്രിയെ പഠിപ്പിച്ചു.

തന്ത്രിതന്നാതിഥ്യത്താൽ തുഷ്ടനാം 'ചട്ടമ്പി'യെ
നാട്ടുകാരെല്ലാംതന്നെ പൂജിച്ചുകൃതാർത്ഥരായ്.
പ്രേതബാധയാവന്നുദുഃഖിക്കും നാരിയാളെ
പ്രീതനായ് പീഡമാററീകാണികൾകാൺകെത്തന്നെ.

'മാണിക്കവാചകർ'തൻ വാചകംകൊണ്ടുപ്രേത-
പീഡയേയൊഴിപ്പിച്ചു; വിസ്മയംപൂണ്ടുലോകം

ഏതൊരുജീവികളുമന്തികേ വന്നീടുന്നു
ചിന്തിച്ചുവിളിച്ചെന്നാൽ കൂട്ടമായ്‌വന്നുചേരും.

'മടങ്ങിപ്പോവിൻനിങ്ങ'ളെന്നതുചൊല്ലീടുകി-
ലുടനേയവയെല്ലാം പിന്തിരിഞ്ഞോടീടുന്നു.
'കോടനാട്ടുള്ളവനംതന്നിൽനിന്നൊരുദിനം
ചാടിയ പശ്ശുഘ്നാതിവ്യാഘ്രത്തെശാന്തനാക്കി
'ആലുവാനദീതീരംതന്നിലത്തവളയെ-
ക്കാലനാമൊരുമൂർഖൻപിടിക്കാൻ ചീറിക്കൊണ്ടു-
വരുമ്പോഴം ദയാർദ്രനായ്ത്തടുത്താൻ, പത്തിതാഴ്ത്തി-
മരുവുംവിനീതനാം പാമ്പിനെക്കണ്ടൂലോകം.

അണ്ണാനുമെലികളും—ഉറുമ്പും—മാക്രി,ചേര-
യെണ്ണിയാലൊടുങ്ങാത്ത ജീവികളെല്ലാംതന്നെ.

കൂട്ടരേപ്പോലെമോദാൽ താലോലിച്ചവയുടെ-
കൂട്ടത്തിൽകൂടീടുന്നകാഴ്ചയോ-അത്യത്ഭുതം !!
ചെപ്പടിപ്പിരട്ടല്ല, മാന്ത്രികവിദ്യയല്ല,
സർപ്പവും സ്നേഹിക്കുന്നൂ ജീവകാരുണ്യത്താലേ.
ലോകത്തെക്കുടുംബമായ്കണ്ടിട്ടും 'സ്വാമികളെ'
ജീവികൾപോലുംകാൺമൂ സോദരഭാവത്തോടും.
കേരളഭൂസുരർക്കുള്ളാചാരമാധിപത്യ—
മാരെയും നീചരാക്കുമാചാരം തകർക്കുവാൻ
കേരളസംസ്കാരവും, ദ്രാവിഡസംസ്കാരവു—
മാര്യമായുദ്ധരിപ്പാൻ 'സ്വാമികൾ' ശ്രമംചെയ്താൻ
ആര്യസംസ്കാരംതന്നെ ദ്രാവിഡസംസ്കാരത്തിൽ-
ച്ചേരുന്നതാണെന്നുള്ളവാദത്തെയുറപ്പിച്ചാൻ.
'പ്രാചീനമലയാളം' വേദാധികാരനിരൂ-
പണ'വുമെന്നുരണ്ടുഗ്രന്ഥങ്ങൾ ചമച്ചല്ലോ.

'പ്രാചീനകേരള'ത്തിൽ—ബ്രാഹ്മണർക്കുള്ളസ്ഥാനം
വഞ്ചകർ വിധിച്ചതാണെന്നതും വ്യക്തമാക്കി.
'ഈശ്വരവാക്യങ്ങളാം വേദങ്ങളബ്രാഹ്മണർ
സ്പർശിക്കാൻപോലും പാടില്ലെന്നത്രേ ദ്വിജമതം.

രാജ്യത്തെ രക്ഷിക്കുന്ന നായരെശ്ശൂദ്രരാക്കി;
സംസ്കൃതംപഠിക്കാനും പാടില്ലപോലുംചിത്രം !!

'ഗായത്രി' ജപിച്ചെന്നാൽ ജിഹ്വയോതാണുപോകും
വേദങ്ങൾ പഠിച്ചെങ്കിൽകണ്ണുകൾപൊട്ടിപ്പോകും
മന്ത്രവും, തന്ത്രങ്ങളും പഠിച്ചാൽ ചെവിപൊട്ടും
നായന്മാരില്ലംകാക്കാൻമാത്രമോ ? കഷ്ടം ! കഷ്ടം !
വേദവുമുപനിഷന്മന്ത്രവും തെളിവാക്കി
വാദിച്ചാൻ 'സ്വാമിവര്യൻ', സമ്മതിച്ചെല്ലാവരും.

'മാനുഷർക്കെല്ലാവർക്കും വേദങ്ങൾ പഠിച്ചീടാം
മന്ത്രവും, തന്ത്രങ്ങളും പഠിക്കാമെന്നുള്ളതും
വാദിച്ചുസമർത്ഥിച്ചൂ, കേരളമുണർന്നല്ലോ !
'സ്വാമി'തൻ ധീരമായ കാഹളം മുഴങ്ങവേ.

'സ്വാമി'കൾ കലാകാരൻ, ചിത്രകാരനുമായീ
കാമിച്ചതൊക്കെച്ചെയ്‌വാൻ നിപുണൻ, സംഗീതജ്ഞൻ
സാഹിതീഭക്തൻ, പിന്നെഗ്ഗാനോപകരണത്തിൽ-
സ്സാഹസമായിച്ചെയ്യും ലീലകളത്യത്ഭുതം !!
ചെണ്ടക്കാർ, തകിലുകാർ, നാദസ്വരക്കാരുമേ
മണ്ടീടും പ്രയോഗങ്ങൾ കാട്ടിനാൻ സകൗതുകം.
ശ്രീമാനാം 'പെരുന്നെല്ലി കൃഷ്ണനാം' വൈദ്യന്നായും
ധീമാനാം 'വെളുത്തേരി'ക്കേശവൻ വൈദ്യർക്കായും
സാഹിതീപൂജയ്ക്കായി പ്രേരണ നൽകാൻമാത്രം
സാഹിത്യവിശാരദൻ കെട്ടിനാൻ'കവിവേഷം'
ഗുരുവും ശിഷ്യന്മാരുമന്യോന്യമെഴുതിയ
സരസശ്ലോകജാലം, സുന്ദരം, നിരുപമം.
പലപ്പോഴെഴുതിയ ഗ്രന്ഥങ്ങൾ നിരവധി
ചിലപ്പോൾ കണ്ടുകിട്ടാം, കിടപ്പുപലേടത്തായ്

കേരളം സന്ദർശിച്ച 'വിവേകാനന്ദസ്വാമി'
കേരളം ഭ്രാന്താലയമെന്നാദ്യം കല്പിച്ചപോൽ ?

'ചട്ടമ്പിസ്വാമി'തന്നെദ്ദർശിച്ച നിമിഷത്തിൽ
തെററിപ്പോയ് തൻെറ വാക്കെന്നപ്പഴേ തോന്നിപ്പോയി.
വേദാന്തപാരംഗതൻ സർവ്വജ്ഞൻ 'ചട്ടമ്പി,'യെ-
ന്നാദരാൽ സമ്മതിച്ചൂ; 'വിവേകാനന്ദസ്വാമി'.
സംവാദം സുവിദിതം വേദാന്തസംബന്ധമായ്
സർവസംശയങ്ങളും തീർന്നഹോ ! തുഷ്ടനായാൻ
'ചിന്മുദ്ര'സംബന്ധിച്ച വിസ്തൃത വ്യാഖ്യാനത്താൽ
ചിന്മയസ്വരൂപനായ് ദർശിച്ചാൻ'ചട്ടമ്പിയെ'.

ആചാരവൈകല്യങ്ങൾ മാററുവാൻ കേരളത്തി-
ലാചാര്യമൂർത്തിയാകുമീമഹാൻ തുനിഞ്ഞീടും
നൈരാശ്യം വിട്ടുപോയ 'വിവേകാനന്ദസ്വാമി'
ധൈര്യമായ് മടങ്ങിനാൻ, പ്രത്യാശാസമുത്സുകൻ.
കേരള നിവാസികൾക്കെന്നുമേ സാഭിമാനം
സ്മരിക്കാൻ കഴിഞ്ഞീടു മീ,രംഗമാനന്ദദം.
ധന്യരാം 'തീർത്ഥപാദപരമഹംസർ'പിന്നെ
'ശ്രീ നീലകണ്ഠതീർത്ഥർ' ശിഷ്യരിൽ പ്രമുഖന്മാർ.
ദിവ്യരാണെന്നാകിലും ബാലരെപ്പോലെ ചാരേ
വർത്തിക്കും വിധേയരായ് ഗുരുതൻ മഹത്വത്താൽ.
പ്രൗഢപണ്ഡിതനല്ല 'തീർത്ഥപാദരെ'ങ്കിലും
ഗാഢമായ് സ്നേഹിച്ചീടും തുല്യനായ് ശിഷ്യൻതന്നെ
'ആചാര പദ്ധതിയും', ദേവർച്ചാപദ്ധതിയും
ആചാരക്രമങ്ങൾക്കായ് രചിച്ചൂ രണ്ടുഗ്രന്ഥം
ആത്മീയ ചൂഷണത്തിൽ നിന്നിഹ സമുദായം
കാത്തഹോ ! സൂക്ഷിച്ചല്ലോ ബ്രാഹ്മണക്കാരാദ്ധ്യനായ്
ഉത്തമം 'തീർത്ഥപാദ സമ്പ്രദായ'മെന്നുള്ള
ആത്മീയ പദ്ധതിയും സ്വാമികൾ നടപ്പാക്കി.
കേരളം തന്നിലുള്ള ഹൈന്ദവർക്കെല്ലാവർക്കും
ധീരമാം മാർഗ്ഗം കാട്ടിക്കൊടുത്താൻ ദിവ്യമൂർത്തി.
ഷഷ്ട്യബ്ദപൂർത്തിക്കുള്ള കാലവും വന്നുചേർന്നു
പുഷ്ടമാം മട്ടിലൊക്കെയാഘോഷം തുടങ്ങിനാർ.
ശ്രേഷ്ഠമാ'മെഴമററൂർ' ഭട്ടാരകാശ്രമത്തിൽ
ശിഷ്ടനാം തീർത്ഥപാദ ശിഷ്യൻെറ മഹോത്സാഹാൽ-
തീർത്തതാം സ്ഥാപനത്തിൽ വച്ചിഹയഥോചിതം
ആത്തകൗതുകാൽ ലോകർഷഷ്ട്യബ്ദികൊണ്ടാടിനാർ.
'സ്വാമികൾ'തന്നെയന്നനവമായ് സ്ഥാപിച്ചതാ-
മമ്മഹാവിദ്യാകേന്ദ്രമിപ്പൊഴും ശോഭിക്കുന്നു.
സ്വാമിക്കുപോലും വ്യഥയുണ്ടാവാനിടയായി
സ്വാമിതൻ പ്രിയശിഷ്യൻ ശ്രീനീലകണ്ഠതീർത്ഥർ'-
ആയിരം തന്നോടൊത്ത തൊള്ളായിരത്തിയാറിൽ ധന്യൻ
പോയിഹാ! സമാധിതന്നൊട്ടുവിൽ മോക്ഷംതേടി
'ഈ ജീവനൊരിക്കലും മടങ്ങി വരികില്ല
സായൂജ്യം പ്രാപിക്കയാൽ വന്നിതു നിത്യാനന്ദം.

'എന്നമീ' തീർത്ഥപാദരെൻ മുൻപിൽ നിന്നീടുന്നു
ഇററിതാ! ശിഷ്യൻതൻെറ മുന്നിലായ് ഞാനംനില്പ്പൂ!!
ഈവിധം വിശിഷ്ടരാം നമ്മാറംതൻ മഹാഭാഗ്യ—
മാവതല്ലെനിക്കിന്നു വർണ്ണിപ്പാൻ ശക്തിപോരാ'.

ശ്രീതീർത്ഥപാദർ സ്വയം ശരീരം വെടിഞ്ഞതഹോ!
നിത്യമാംപദവിയെ പ്രാപിച്ചു മഹാധന്യൻ.
ആശ്രമനിവാസികറംക്കേററവും പുണ്യംതന്നെ—
യീശ്രമമെല്ലാവരും ചെയ്യുവാൻ ശ്രമിക്കണം.
എന്നെല്ലാം കല്പിച്ചുടൻ സ്വാമികറം യാത്രയായി—
വന്നുടൻ ശാന്തിരൂപനാററിങ്ങലെത്തീമെല്ലെ.

ആററിങ്ങൽ പാത്തുകൊണ്ടു പിന്നീടുകത്തെഴുതി
ശ്രേഷ്ഠനാമെഴമററൂർ പരമഹംസർക്കായി:—
കത്തെടുത്തുടൻനോക്കി വായിച്ചാനിപ്രകാരം:—
പററമാമെറുമ്പുകളെന്നുണ്ണിക്കിടാങ്ങറംക്കു
പററുന്നോ തീററിനിത്യം? കുശലംതന്നെയല്ലോ
ഉററുനോക്കീടവേണം ഞാനവിടില്ലെങ്കിലും.
നിത്യവും തന്നോടൊത്തു ഭക്ഷിക്കുമവററയെ—
യുത്തമശ്ലോകനെന്നുമോക്കുന്നു; ദയാവായ്പാൽ.
പിന്നീടു പേഷ്ക്കാരന്മാർ പതിച്ചുകൊടുത്തതാം
പുതുവൽസ്ഥലം തന്നിൽ കുടിലുംതീർത്തുവേഗം.
ഉല്ലാസപൂർവ്വം വനഭംഗിയിൽ ലോലുപനായ്
സല്ലീലൻ നാറംകഴിച്ചാനേകാന്ത രമ്യസ്ഥലേ.
ശ്രേഷ്ഠരാംശിഷ്യവർഗ്ഗം ചെല്ലുമ്പോറം കണ്ടീടുന്നു
ശ്രേഷ്ഠൻെറയടുക്കലായ് തവളക്കൂട്ടങ്ങളെ.
ചോദിക്കും ശിഷ്യരോടു സസ്മിതം പറഞ്ഞീടും:—
ഖേദിക്കാതവവാഴുന്നെന്നുടെ സമീപത്തിൽ.
നിർദ്ദയന്മാരായുള്ള ശത്രുക്കറം ചുററുംകാണാം
നിത്യം ഭക്ഷിച്ചീടുമെന്നോർത്തുവാഴുന്നത്രേ.
അഭയം പ്രാപിച്ചീടുമവരോ മിത്രങ്ങളായ്
നിർഭയം വാണീടുന്നു—കൂട്ടുകാരെല്ലാവരും.
കാരുണ്യം ജീവികളിലൊന്നുപോൽ വളക്കയാ—
ലാരുമേഭയമില്ലാതെന്നെയും സമീപിക്കും.

ഇങ്ങനെ വാഴുംകാലം ശിഷ്യരും, വ്യക്തികളും
മംഗളംകൊതിപ്പോരും, രോഗികളെന്നുവേണ്ട,

പ്രാരബ്ധമൂടയോരുംവന്നിതാ രക്ഷാമാർഗ്ഗം
തരസാതേടീടുന്നു-തൃപ്തരായ് മടങ്ങുന്നു.
വിശ്രമജീവിതവും, സഞ്ചാരം, ഗ്രാമവാസം
സുശ്രുതസംഗീതവും കലർന്ന ദിവസങ്ങൾ
ലീലയാകഴിച്ചീടും, കാലങ്ങൾകടന്നുപോയ്
ലീലകളത്യത്ഭുതം!! കേൾപ്പവർക്കാനന്ദദം.

'ശാരദാമഠ'ത്തിലെ പ്രതിഷ്ഠകഴിഞ്ഞുടൻ
കാര്യമായ് ഗുരുവിനു ഗ്രഹിപ്പാൻ 'നാണുഗുരു'

സാദരമായച്ചൊരു കത്തിതാവന്നുചേർന്നു;
ആദരവോടു ശിഷ്യൻ കൊണ്ടങ്ങുകൊടുത്തപ്പോൾ
മോഹനവക്ത്രം താഴ്ത്തിച്ചിന്തിച്ചു കുറേനേര-
മാഹന്ത! കഷ്ടം! കഷ്ടമെന്നങ്ങു പറഞ്ഞല്ലോ.
എത്രയും വേഗംതന്നെ കത്തിനുമറുപടി-
യുത്തുംഗയോഗാചാര്യൻ ശിഷ്യനായെഴുതിച്ചു:-

എത്രയും പ്രിയപ്പെട്ട 'നാണു'താനറിയുവാൻ
കത്തയച്ചതുകിട്ടി. കഷ്ടമേ മഹാകഷ്ടം!!

ഇത്രയുമെഴുതിയാക്കത്തുടനഞ്ചൽമാർഗ്ഗം
തത്രശിഷ്യനുകിട്ടാനേർപ്പാടു ചെയ്തൂവേഗം.
അഞ്ചാറു ദിവസങ്ങൾ മെല്ലവേ കഴിഞ്ഞപ്പോൾ
ചഞ്ചല ചിന്താകുലനിർഭര മനസ്സൊടും,

അഞ്ചാറു ശിഷ്യരോടുംകൂടവേ വന്നിട്ടുടൻ
സഞ്ചിതയശോധനൻ വന്ദിച്ചു ശിഷ്യോത്തമൻ.
വാത്സല്യപൂർവ്വം 'സ്വാമി'പിടിച്ചെഴുന്നേല്പിച്ചു
സോത്സാഹം ചോദിച്ചിതു:- എന്തുള്ളുവിശേഷങ്ങൾ?

ഇങ്ങോട്ടുതിരിച്ചതുമെന്തിനാണെന്നും വീണ്ടും
മംഗലൻ കുശലങ്ങൾ ചോദിച്ചാൻ സകൗതുകം.
കാരണം വിശേഷമായൊന്നുമേയില്ലയെന്നും
കാരണമല്പമത്രേ 'കത്തിങ്കലെഴുതിയ
കഷ്ടത്തിന്നർത്ഥമൊട്ടും മനസ്സിലായില്ലല്ലോ
ശിഷ്ടനാമവിടുന്നു കല്പിപ്പതെന്തോന്നാണോ?
എന്തതെന്നറിയാനായ് വെമ്പൽപൂണ്ടഹോ! ഞാനും
അന്തേനിവാസികളുമൊത്തിങ്ങുവന്നേനല്ലോ.

എന്നാൽ ഞാൻപറഞ്ഞീടാം;– 'പ്രതിഷ്ഠ ഞാൻ നടത്തി–
യെന്നല്ലോ നിങ്ങളെനിക്കെഴുതീ,' ആരാണ്-ഈ-ഞാൻ?
എത്രയോകാലംകൊണ്ടു നേടിയ തപസ്സാലും,
ചിത്രമായ് സാധനകളുഗ്രമായ്ചെയ്തുകൊണ്ടും,
നേടേണ്ട നിസ്സംഗത്വംകിട്ടിയില്ലല്ലോതെല്ലും,
കിട്ടേണ്ടും ജന്മമുക്തിയ്ക്കിനിയും ജന്മംവേണ്ടേ?
അതുതാനോർത്തിട്ടിങ്ങു ദുഃഖിപ്പേൻ, ഭാവിജന്മ–
മതിലുംനിസ്സംഗത്വം കിട്ടാതെമമതയാൽ
ക്ഷേത്രവും പ്രതിഷ്ഠയുമുള്ളിൽത്താൻ വിചാരിച്ചും
പുത്രവാത്സല്യംപൂണ്ടും വിരഹാകുലതയാ
ഇനിയും ജനിക്കണം ജീവിയായ് പരിസര–
മനിശം കാത്തീടാനമെന്നോർത്തു ദുഃഖിക്കുന്നേൻ.

മമതയഹം ബുദ്ധിയെന്നിവകളയാത്ത–
നിമിത്തം വീണ്ടുംവീണ്ടും ജനിക്കാനിടവരും'.
ഇത്തരമോതിട്ടല്ലോകത്തിങ്കൽ കഷ്ടമെന്നു–
സദ്ഗുണനിധേ! ചേർത്തു–സന്ദേഹമകന്നിതോ?
'ബ്രഹ്മമാണീഞാൻ–എന്നതത്വത്തെ ഗ്രഹിക്കുമ്പോൾ
മമതാബന്ധം താനേ വിട്ടീടുമസംശയം
ശ്രേഷ്ഠമാമുപദേശംപിന്നെയും നൽകി 'സ്വാമി'
ശിഷ്യരോടൊന്നിച്ചങ്ങു ശിഷ്യനേയാത്രയാക്കി
തന്നെത്താനറിയണമെന്നങ്ങുകാട്ടീടുവാൻ
പിന്നീടു ചേർത്തലയിൽ കണ്ണാടിപ്രതിഷ്ഠിച്ചു–
'ശ്രീനാരായണഗുരു' 'ചട്ടമ്പിസ്വാമി' തന്റെ
മാനസഭാവംകണ്ടുപഠിച്ചു ചെയ്തുതത്രേ.

അദ്ധ്വാനം മാററിവച്ചു ധനത്തെസമ്പാദിക്കാ–
നദ്ധ്വാനം ഭൂമിയിങ്കൽ ചെയ്യുന്നുനിധികിട്ടാൻ
അർദ്ധരാത്രിയിൽച്ചെന്നു ചുടലക്കളത്തിങ്കൽ
നിർഭയം മന്ത്രദീക്ഷകഴിക്കും ധനാർത്ഥികൾ
ചെമ്പിനെ സ്വർണ്ണമാക്കാൻ പച്ചിലയ്ക്കുഴലുന്നു.
സമ്പത്തോ കിട്ടുന്നില്ലാ–ആശകൾ വർദ്ധിക്കുന്നു.
ഒരിക്കൽ ധനകാംക്ഷി 'കേശവനെ'ന്നൊരുത്തൻ
പരിചോടാദരേണ 'സ്വാമിതൻ സമീപത്തായ്–
വന്നുടനപേക്ഷിച്ചാൻ, 'ചെമ്പിനെ സ്വർണ്ണമാക്കാൻ–
തനിക്കു വിദ്യവേണം കല്പിച്ചു രക്ഷിക്കേണം'.

എന്നതു കേട്ടനേരം 'ചട്ടമ്പിസ്വാമി'ചൊന്നാൻ:-
'നിനക്കു വിദ്യതരാമൊരിക്കൽ കേട്ടകൊൾക'
മനസ്സിൽ കൊതിപൂണ്ടു പലനാൾ കഴിഞ്ഞപ്പോൾ
കനിഞ്ഞു കേശവനെ "സ്വാമി'യും വിളിച്ചല്ലോ.

കേശവാ! അരുർനിന്നുമല്പമാം ദൂരമുള്ള-
ദേശമാ'മരുർക്കുററി'ക്കങ്ങുടൻ പോകാമെടോ!
അക്കരെക്കടക്കുവാൻകായലിൻ തീരത്തെത്തി-
നില്ക്കുമ്പോൾ കാററും കോളും വരുന്നു ഭീകരമായ്
കൊതുമ്പുവള്ളം തന്നിൽ കേശവനൊത്തു'സ്വാമി'
തുഴഞ്ഞുതുടങ്ങിനാൻ-അക്കരെക്കടക്കുവാൻ.

കാററിൻെറ ഗതിമൂലം വള്ളവും മുങ്ങീക്ഷണാൽ
പററില്ല കരപററാൻ വള്ളത്തിലെന്നുംവന്നു.
നീന്തുവാൻ തുടങ്ങിനാൻ 'സ്വാമിയും,' കേശവനോ
നീന്തറിയാതെ വെള്ളം കുടിച്ചു തുടങ്ങിനാൻ.
വെള്ളത്തിൽ പരിചയമില്ലാത്ത കേശവനു-
മുള്ളത്തിൽ ഭീതിപൂണ്ടുകൈകാലിട്ടടിക്കുമ്പോൾ
'ഏകിടാമുപദേശം കേശവാ! നിനക്കിപ്പോൾ
കേൾക്കുക രഹസ്യമാംമന്ത്രവും ശ്രദ്ധിക്കെടോ!

ചെമ്പിനെ സ്വർണ്ണമാക്കാനുള്ളൊരു വിദ്യവേഗ-
മിമ്പമോടെന്നോടെല്ലാം പഠിക്കു, പറഞ്ഞീടാം'
പ്രാണൻെറ പരാക്രമംകാട്ടുമ്പോഴാരെങ്കിലും
പ്രാണനേ രക്ഷിക്കാതെ, വിദ്യകൾ പഠിക്കുമോ?
'മാക്കമാക്കെ'ന്നോതിയ‧ക്കേശവൻ' കുറേവെള്ളം
ചിക്കനെക്കുടിച്ചപ്പോൾ 'സ്വാമികൾ' വേഗംചെന്നു
കേശവൻ തൻെറ കയ്യിൽപിടിച്ചു തുഴഞ്ഞിതു;
ഹാ! ശവംപോലവശൻ തന്നെയും രക്ഷിപ്പാനായ്.

പിന്നെയും പലമട്ടു ചോദിച്ചാൻ ഉപദേശം
തന്നിടാമെടോ!- എന്നുചോദിച്ചനേരമവൻ
ഖിന്നനായ്-വേണ്ടാ ഗുരോ! ജീവനോടെന്നെബ്ഭവാൻ-
ഇന്നുടൻ കരയ്ക്കാക്കി രക്ഷിച്ചാൽമതീവിഭോ!
എന്നതുകേട്ടനേരം കരയ്ക്കങ്ങാക്കിവേഗം
നന്നായിഛർദ്ദിപ്പിച്ചു രക്ഷിച്ചാൻ സകൗതുകം.
ലജ്ജപൂണ്ടുടൻവേഗം കമ്പിട്ടുപോയാനവൻ
സജ്ജനാഗ്രണിമന്ദം ചിരിച്ചാൻ ലീലാലോലൻ.

ഇത്തരം രസകരകഥകൾ ചൊല്ലീടുവാ-
നെത്രയും പണിയുണ്ട സാദ്ധ്യമല്ലൊരുവർക്കും.

'സ്വാമി'തൻ പാദവത്തെദ്ദർശിച്ചോർ ചുരുക്കമാം
സ്വാമിയോ സാധാരണൻ സിദ്ധികളുണ്ടെങ്കിലും.
യോഗിയാം മഹാചാര്യൻ, സർവ്വജ്ഞനാത്മാരാമൻ
യോഗികൾക്കെല്ലാംതന്നെ ഗുരുവായ്ത്തീർന്നുക്രമാൽ.
ലീലയാകാലം പോക്കിവാണീടും മഹാപ്രഭു
ബാലവേതന്റെ ജീവൻ ബ്രഹ്മത്തിൽ ലയിപ്പിക്കാൻ-
യതിക്കും കാലത്തിനുമുൻപഹോ ! ഗൃഹസ്ഥർക്ക-
രത്നമായ് ഭവിച്ച ശ്രീ 'കുമ്പളം ശങ്കുപ്പിള്ള'
കാണുവാനിടവന്നു 'സ്വാമിയെ', കൊല്ലംപേഷ്കാർ
'കൃഷ്ണപിള്ള' തന്റെ വസതിയിൽവച്ചു ഭാഗ്യാൽ.

'കുമ്പള'മക്കാലത്തുയുവാവു, ഗൃഹസ്ഥിക്കാരൻ
വൻപരെയൊത്തുക്കുന്നോൻ, കാര്യസ്ഥൻ നാട്ടുകാക്കും

പൂർവ്വജന്മത്തിൽച്ചെയ്ത പുണ്യത്താൽ 'ശങ്കുപ്പിള്ള'
സർവ്വജ്ഞൻ തന്നെക്കാണ്മാനെത്തിനാനവിടത്തിൽ.
എത്രയുമൂർജ്ജസ്വലൻ, യുവാവിരുപത്തേഴു-
മാത്രമാം വയസ്സുള്ളോൻ, ദർശിച്ചാൻ 'ചട്ടമ്പിയെ'.
ദിവ്യമാം ഭാവംപൂണ്ട 'സ്വാമി'തൻ പാദാംബുജേ
ഭവ്യനായ് 'ശങ്കുപ്പിള്ള' സാഷ്ടാംഗം പ്രണമിച്ചു
വാത്സല്യപൂർണ്ണാക്ഷനായ് ദർശിച്ചായുവാവിനെ-
സോത്സാഹം പ്രിയങ്കരൻ 'സ്വാമികൾ' തലോടിനാൻ.

മിന്നൽപോൽ ദിവ്യശക്തി തന്നുള്ളിൽ കടക്കവേ-
യുന്നതനായിത്തീർന്നു 'കുമ്പളം' ധീരോദാത്തൻ.
അന്യോന്യം കുശലങ്ങൾ ചോദിച്ചങ്ങൊടുവിലായ്-
ത്തന്നുടെയതിഥിയായ് വന്നീടാനപേക്ഷിച്ചാൻ.
അമ്മഹാൻ 'കുമ്പള'ത്തിൻ ക്ഷണത്തെ സ്വീകരിച്ചു-
സമ്മതം നൽകീ 'ഞാനും വന്നീടാംതവാലയേ.

കുമ്പളത്തുവീടിന്റെ കിഴക്കായ് ശീതളമാം
വമ്പാർന്ന കാവിൽപ്പോയി വിശ്രമിച്ചീടാമെന്നും

മുൻപിനാൽകണ്ടതന്റെയാഗ്രഹം സാധിക്കാനും
മുൻപനാം ഗൃഹസ്ഥനെയാശ്വസിപ്പിപ്പാനായും,

സമയമട്ടത്തെന്നതൊക്കെയും ചിന്തിച്ചിട്ട
സമ്മതംനൽകി 'സ്വാമി' ചെല്ലാമെന്നേററുവല്ലോ.
ചിലനാരം കഴിഞ്ഞിട്ടും 'സ്വാമി'യെക്കാണായ്കയാൽ
പലതും ചിന്തിച്ചുടൻ 'കുമ്പളം' തിരക്കിനാൻ.

'സ്വാമികളാദിനാട്ട'വന്നിട്ടുണ്ടെന്നുകേട്ട
സ്വാമിദർശനോത്സുകനായിട്ടുനടകൊണ്ടാൻ.

ആദിനാട്ടെത്തിവേഗം'സ്വാമി'യെക്കണ്ടനേരം
സാദരമപേക്ഷിച്ചു, വീട്ടിലേക്കെഴുന്നെള്ളാൻ.'
സമയം വന്നുചേർന്നുവിശ്രമസ്ഥാനംകാൺമാ—
നിനിയും വൈകിക്കേണ്ടെന്നകമേ ചിന്തിച്ചുടൻ
'സ്വാമികരം'ഫലിതമായ് ചൊല്ലിനാനേവംവിധം:—
'സ്വാമിയെയടിച്ചാലും'വന്നീടുമവിടേക്കായ്.
അത്യന്തം ഗാഢമായമൈത്രീബന്ധത്തെപ്പുണ്ട—
ങ്ങൊത്തുടൻപുറപ്പെട്ട കുമ്പളത്തെത്തിച്ചേർന്നു.
പിന്നീടുരണ്ടുമാസം 'പന്മന'തന്നിലായു—
മെന്നപോൽ 'പ്രാക്കുളത്തും'വസിച്ചൂയതിവര്യൻ.
പന്മനവസിക്കുമ്പോരം പകലിൽക്കാവിങ്കലാ—
ണന്നഹോ ! വിശ്രമിപ്പാൻപോവതും ജഗത്ഗുരു.

ഇങ്ങനെവസിക്കുമ്പോരം കാണുവാൻചെന്നീടുന്നു
മംഗളമതികളാമസംഖ്യം വിജ്ഞന്മാരും,

സാഹിത്യകാരന്മാരും, വൈദ്യന്മാർ, ജ്യോതിഷക്കാർ
സാഹസംവെടിഞ്ഞവർ, രോഗികളെന്നുവേണ്ട—
സ്ത്രീകളുമനവധി, കുട്ടികരം—എല്ലാരോട്ട—
മേകമാംമട്ടിൽപെരുമാറുന്നൂ സമചിത്തൻ.
ജീവികളനവധി ജാത്യാദിവൈരംവിട്ട
മേവുന്നീമഹാത്മാവിൻമുന്നിലായ് മഹാത്ഭുതം !!

വീടിൻെറകിഴക്കായി മറെറാരുകാവുണ്ടല്ലോ
ഭാവിയിൽ സമാധിക്കായ്കല്പിച്ചപുണ്യസ്ഥലം

ആയതുകണ്ടീടുവാൻ 'കുമ്പളം'തന്നോടൊത്തു—
പോയാനപ്പുരാതനശ്ശുദ്ധിതന്നാസ്ഥാനത്തിൽ.
അസ്ഥലംകണ്ടിട്ടങ്ങുചൊല്ലിനാൻ:— 'കാരണോരെ !
ഇസ്ഥലം സമാധിതൻപീഠമായ്ത്തീർക്കാൻകൊള്ളാം'.

ഇങ്ങനെ ലീലാലോലൻ ചിലനാളുകഴിഞ്ഞപ്പോൾ
മംഗലൻ 'കുമ്പള'ത്തോടിങ്ങനെ ചൊല്ലീടിനാൻ;—

മറ്റുള്ളകൂട്ടരോടും, ശിഷ്യർതൻവൃന്ദത്തോടു—
മേററവുംവേഗത്തിൽ ഞാനവരോടെല്ലാംതന്നെ
യാത്രയുംപറഞ്ഞിട്ടുവന്നീടാമിവിടെത്താ—
നത്രയുംകാലംനിങ്ങൾ വിരഹംപൊറുക്കവിൻ.

വിരഹംപൊറുക്കവാൻ വയ്യാതെ 'കുമ്പളവും'
കരയാൻതുടങ്ങവേ ചൊല്ലിനാൻ സ്വാമികളും.
ചിലനാൾക്കുള്ളിൽത്തന്നെ'കിഴവൻ ചാകാനത്രെ'—
വിലസും കാവിലെത്തും; സംശയംവേണ്ടാതെല്ലും.
ആർക്കതാൻകേട്ടാൽതോന്നും സത്യമായ്, ദൃഢഗാത്ര—
നിക്കളേബരംവിടാൻ കാലമായെന്നവാർത്ത !!
പ്രായമന്നെഴുപതുതികഞ്ഞെങ്കിലുമൊട്ടും
പ്രായാധിക്യംകൊണ്ടുള്ളക്ഷീണമോ കാൺമാനില്ല.

പന്മനനിന്നുംപോയിശ്ശിഷ്യർക്കും മറ്റുള്ളോർക്കും
നന്മകൾവന്നീടുവാൻ മാർഗ്ഗങ്ങൾനിർദ്ദേശിച്ചും,
അന്ത്യമാംകാലത്തിന്റെ സൂചനനൽകിക്കൊണ്ടും
ചിന്തകൾവെടിഞ്ഞൊരുമുനിപോൽ നടകൊണ്ടാൻ.

'ചട്ടമ്പിസ്വാമി'പിന്നെയനന്തപുരംതന്നിൽ
പെട്ടെന്നുയാത്രനിർത്തിയെത്തിനാൻ 'കല്ലുവീട്ടിൽ'

ആമയമതിസാരംപെട്ടെന്നുപിടിപെട്ടു;
സ്വാമിതൻകളേബരം ക്ഷീണിച്ചുക്രമാതീതം
ദേഹത്തെക്കളയുവാൻ കാലമായെന്നതോർത്തു—
മോഹിച്ചു'കുമ്പള'ത്തെക്കാണുവാൻ കത്തയച്ചാൻ.
ചികിത്സചെയ്യീടേണ്ടാ, ശരീരമെടുത്തോർക്കു
സകലംകളേബരംവിടുമ്പോൾ — ഏവംവരും.
എന്നിവ പലതരം ശിഷ്യരും ഭക്തന്മാരു—
മൊന്നിച്ചുമരുവുമ്പോൾ ചൊല്ലിനാൻ ജീവന്മുക്തൻ.

ഗുരുവിൻകത്തുകിട്ടീ, പെട്ടെന്നു 'കുമ്പളവും'
ഗുരുവിൻപാർശ്വമെത്തിക്കൂട്ടരോടൊത്തുമോദാൽ.

മടങ്ങിവരാതുള്ളയാത്രയാണെന്നകാര്യ—
മവിടെയുള്ളോർക്കാർക്കും ചിന്തിക്കാൻ കഴിഞ്ഞില്ല.

എത്രയുംവേഗംതന്നെയന്ത്യമാമഭിലാഷം
പൂർത്തിയാക്കുവാൻ യാത്രചോദിച്ചാനെല്ലാരോടും.

'കമ്പളം' കൂട്ടരൊത്തു 'സ്വാമി'യെ കൂട്ടിക്കൊണ്ട-
ങ്ങിമ്പമോടെത്തീടിനാൻ പന്മനസ്ഥായിവേഗം.

ഗുരുവിൻനിയോഗത്താൽ 'പ്രാക്കുളം തോട്ടുവേലിൽ'
പരിചോടെത്തിച്ചേർന്നു; വിശ്രമിച്ചല്പകാലം

ധന്യനാം 'നാണുഗുരു' ശിഷ്യരോടൊത്തുതത്ര
വന്നുടൻ കുശലങ്ങൾചോദിച്ചാൻ ഭക്തിപൂർവ്വം

ജാതിയെ നശിപ്പിക്കാൻ, മനുഷ്യർനന്നായ്‌വരാൻ-
യത്നിക്കും ശിഷ്യൻതന്റെ കർമ്മത്തിൽ തൃപ്തനായി-
ചൊല്ലിനാ'നെ,സ്സൻ,ഡി,പി'മൂലമായ് കേരളത്തിൽ
മെല്ലവേ സമുദായംവളർന്നുലസിക്കട്ടെ !!
സംഘടിച്ചാത്മബോധംവളർത്താൻ ശ്രമിക്കട്ടെ !!
സംഘങ്ങളനവധിനാടെല്ലാം പരക്കട്ടെ !!
സദ്ഗുണനിധേ ! താവകോദ്യമം വിജയിക്കും
സദ്ഗുണമതികളായ്ത്തീരട്ടേ!! കേരളീയർ.

ഗുരുവിന്നനുഗ്രഹംകൈക്കൊണ്ടു കൃതാർത്ഥനായ്-
മരുവീ, പിന്നീടല്ലോ 'ഫോട്ടോ'സ്ഥായിരുന്നതും.

ശ്രേഷ്ഠനാം 'നാണുഗുരുസ്വാമി'ക്കും തീർത്ഥപാദ-
പരമഹംസസ്വാമി തനിക്കും മദ്ധ്യത്തിലായ്

'സ്വാമികളിരുന്നുടൻ' 'ഫോട്ടോ'യുമെടുപ്പിച്ചു;
കാൺമവർക്കെന്നുമോർമ്മനിലനിർത്തുവാനായി.
യോഗത്തിൽ പ്രസംഗിക്കാൻ,പത്രത്തിലെഴുതുവാൻ,
യോഗത്തിൽ 'ഫോട്ടോ'സ്ഥായിട്ടിരിക്കാൻ മോഹമില്ല.

എങ്കിലും ശിഷ്യർക്കുള്ളനിർബന്ധംകൊണ്ടുമാത്ര—
മിംഗിതംസാധിപ്പാനായ് സമ്മതംനൽകീ ധന്യൻ.
ഇങ്ങനെ 'ഷഷ്ട്യബ്ദി'ക്കുമിപ്പൊഴും, രണ്ടുവട്ടം
മംഗലൻ 'ഫോട്ടോ'സ്ഥായിട്ടിരുന്നു; ശിഷ്യപ്രിയൻ.

ഇത്രയുംകഴിഞ്ഞപ്പോഴ് പന്മനയെത്താനായി
രാത്രിയിൽത്തന്നെ 'സ്വാമി'വള്ളത്തിൽക്കരേറിനാൻ.
പന്മനയെത്തിച്ചല്ലോ ശിഷ്യരും ഭക്തന്മാരു-
മമ്മഹാൻതന്റെയന്ത്യവിശ്രമസ്ഥാനത്തിങ്കൽ.

സ്വന്തമാംപ്രേരണയാൽ കാണുവാൻ സജ്ജനങ്ങൾ
അന്തമില്ലാതെവന്നു ദർശിച്ചാൻ 'സ്വാമികളെ'.
മെല്ലവേകേട്ടറിഞ്ഞങ്ങ'നന്തപുരത്തു'കാർ
കൊല്ലക്കാരാ, 'തനാട്ട, കാരുമാമററുള്ളോരും.

അന്ത്യമാംസമാധിതൻ ഫലത്തെയാസ്വദിപ്പാൻ
ചിന്തിച്ചാരെല്ലാവരും നിർബന്ധംതുടങ്ങിനാർ.
ആരുമേഖേദിക്കേണ്ടാ -മേടമാംമാസംതന്നിൽ -
-'ഇരുപത്തിമൂന്നി'ങ്കൽ എത്തിടും തെക്കോട്ടുഞാൻ'
ഉന്നതഭക്തന്മരാംശിഷ്യർതൻ ശുശ്രൂഷയാൽ
പിന്നെയുംനയിച്ചിതു ദിനങ്ങൾ മന്ദംമന്ദം.
"പന്മന, സി.പി.പി.സ്മാരക വായനശാല"
തന്നിലാണവിടുന്നു വിശ്രമിച്ചതക്കാലം.

വിദ്യാധിരാജൻശിഷ്യശുശ്രൂഷസ്വീകരിച്ചു
ബുദ്ധിമുട്ടുകളൊന്നുംകൂടാതെകഴിയുമ്പോൾ
'കുമ്പള'മൊരുദിനം 'സ്വാമി'യോടുപദേശം-
—ഇമ്പമായ്നൽകീടുവാൻ സാദരമപേക്ഷിച്ചാൻ.

പ്രത്യേകമുപദേശംവേണ്ട, ഹേ ! കാരണോരേ !!
-എത്രയും പ്രസിദ്ധനായ്ത്തീർന്നീടുംലോകത്തിങ്കൽ.

ഇങ്ങനെപറഞ്ഞുടൻ'സ്വാമികൾ' ധരിച്ചതാം
മംഗലമംഗുലീയമായസം നൽകീടിനാൻ.
പൂർവ്വജന്മത്തിൽതന്റെ 'കാരണോർ' കുമ്പളംതാൻ
പൂർവ്വജന്മസ്മൃതിയാൽ സത്യത്തെയറിയുന്നു.
ഭൂതവും, ഭവിഷ്യത്തുമിന്നിപ്പോൾ നടപ്പതു-
മേതൊക്കെയെന്നുള്ളതു സൂക്ഷ്മമായ് ദർശിക്കുവാൻ
കെല്പുള്ള 'ചട്ടമ്പി'തൻ 'ശ്വാനസദ്യ'തൻകാര്യ-
മിപ്പോഴും കണ്ടറിഞ്ഞോരുണ്ടല്ലോ കേരളത്തിൽ.

സദ്യയ്ക്കായെത്തിച്ചേർന്ന ശുനകസമൂഹത്തിൻ-
വൃത്താന്തം, പൂർവ്വജന്മമെല്ലാമേ ചൊല്ലീട്ടുണ്ട്.
ഗുരുവാൽ ദത്തമാകും മോതിരം ധരിച്ചപ്പോൾ
പെരുതാം ദിവ്യശക്തി നേടിനാൻ മഹാധന്യൻ.
'വിദേശപര്യടനം കഴിഞ്ഞുമടങ്ങിയ
വിശ്രുതൻ 'കുമ്പള'ത്തെ മാനിച്ചാർ ലോകരെല്ലാം.

ഗുരുവിൻറനുഗ്രഹം കിട്ടിയ 'ശങ്കപ്പിള്ള'
ശരിയായ് ശുശ്രൂഷകൾ നടത്തും കാലത്തിങ്കൽ
ഒരുനാൾ ശിഷ്യൻതന്നെ വിളിച്ചു മന്ദം ചൊന്നാൻ:—
അരുതേ! നാളെയെങ്ങും യാത്രയിക്കിഴവൻെറ–
അരികിൽതന്നെവേണം, കാര്യങ്ങൾ പലതുണ്ട്
വരുവാൻ പറയണം, ശിഷ്യരും, ഭക്തന്മാരും.
കട്ടിലിനടിയിലായ് മാക്രിയുമെലികളും
മുട്ടറ്റാമൊരുമഞ്ഞച്ചേരയുമൊത്തു വാണു.
'സ്വാമികളിടയ്ക്കിടെ ഫലിതം പറഞ്ഞീടും
പ്രേമത്താൽ ശിഷ്യരോട്ട ശാസ്ത്രവും ചർച്ചചെയ്യും.
സംഗീതമാലപിക്കും, പദ്യങ്ങളെഴുതിക്കു–
മിംഗിതമറിഞ്ഞങ്ങു ശിഷ്യരും ശുശ്രൂഷിക്കും.
ഭാഗ്യശാലികളായ സജ്ജനം കാണ്മാനെത്തി;
സൗഭാഗ്യം പകരുവാൻ കാലവും വന്നുചേർന്നു.
ദർശനസ്പർശനത്താൽ മുക്തരായ്ത്തീർന്നുചിലർ;
ദർശിച്ചോർക്കെല്ലാംതന്നെ ലഭിച്ചു ചാരിതാർത്ഥ്യം.
പതിവില്ലാത്തവണ്ണം 'സ്വാമികൾ', തന്നോടായി—
ട്ടോതിയ കാര്യംകൊണ്ടു 'കുമ്പളം' പോയില്ലെങ്ങും
പിറേറന്നാൾ, മേടമാസമിരുപത്തും മൂന്നുമ–
ങ്ങേററവും ചൂട്ടമാററി, നേരവും വൈകാററായി.
കാർമേഘപടലങ്ങളാകാശം മൂടീടുന്നു
കാർനിരയ്ക്കുള്ളിലൊളിച്ചീടുന്നു സർവ്വസാക്ഷി;
മാരുതൻ വീയുന്നീല, പക്ഷികൾ കൂവുന്നീല,
കാരണമറിയാതെയേവരും-അമ്പരുന്നു,
ഇലകളനങ്ങാതെനില്ക്കുന്നു വൃക്ഷങ്ങളിൽ
പലരും മൗനം പൂണ്ടു നിശ്ചലരായീടുന്നു.
നേരത്തേ നിശ്ചയിച്ച മട്ടിൽത്തൻകളേബരം
നേരമായ്‌വിടാനെന്നു കല്പിച്ചുകൃതാർത്ഥനായ്
വത്സലൻ'പത്മനാഭപ്പണിക്കർ സഹായിച്ചു–
ങ്ങുത്സുകനായിസ്വാമി'യെഴുന്നേററിരുന്നുടൻ,
മന്ദമായ്പദ്മാസനം തന്നിലായ് സ്ഥിതിചെയ്തു;
വന്ദ്യനാം ലോകാചാര്യൻ ധ്യാനനിഷ്ഠനായ്ത്തീർന്നാൻ.
ആരുമേധരിച്ചില്ലാ, 'സ്വാമികൾ' ബന്ധംവിട്ടു—
ചേരുന്നു, പരബ്രഹ്മമെന്നതിലെന്നും, ചിത്രം!

ചതിവായ്ധ്യാനംതന്നിൽമുഴകും 'സ്വാമികളെ' -
പ്പിരിയാൻ കാലമായെന്നാരുമേ ബോധിച്ചില്ല.
ധ്യാനത്തിൽനിന്നുംമെല്ല മുക്തനായ് നമ്മെയെല്ലാ-
മാനന്ദമഗ്നരാക്കുമെന്നുള്ള പ്രതീക്ഷയിൽ
ശിഷ്യരും, ഭക്തന്മാരും മറ്റുള്ള സകലരും
ശിഷ്യനെ ഭക്തിപൂർവ്വം സ്തുതിച്ചുതുടങ്ങിനാർ.
പെട്ടെന്നു മണിനാദം കേട്ടുകന്നു ബ്രഹ്മരന്ധ്രം
പൊട്ടിയങ്ങുടൻ ചേർന്നു ജീവനും, ബ്രഹ്മംതന്നിൽ.
ലൗകികബന്ധമെല്ലാം തീർത്തുടൻ നിർവ്വാണത്തെ-
യാർക്കുമേപ്രാപിച്ചീടാമെന്നതും കാട്ടിത്തന്നാൻ.
പുണ്യമാം കളേബരം നേരത്തേ നിർദ്ദേശിച്ച
പുണ്യപൂരിതമാകും 'പന്മനക്കാവിൽ'തന്നെ
മന്ത്രതന്ത്രാദികളാൽ പൂജിച്ച വിധിപൂർവ്വം
തന്ത്രികളിരുത്തിനാർ 'സമാധി' യഥാചാരം.
നമസ്തേ മഹായോഗിൻ! സർവ്വജ്ഞ! കാരുണ്യാബ്ധേ!
നമസ്തേ ലോകാരാദ്ധ്യ! സർവ്വൈകഗുണനിധേ!
വിദ്യാധിരാജസ്ഥാനം പൂകിയ മഹാത്മാവേ!
വിദ്യതന്നന്ത്യംകണ്ട സദ്ഗുരോ! ജയ! ജയ!
കേരളം സന്ദർശിച്ച വിവേകാനന്ദൻ' ഭക്ത്യാ
സാദരം പുകഴ്ത്തിയ ശ്രീ ഗുരോ! ജയ, ജയ
ശ്രീശങ്കരാചാര്യർക്കു ശേഷമിബ്ഭാരതത്തിൽ,
യോഗീന്ദ്രവര്യന്മാർക്കും ഗുരുവാം പുണ്യമൂർത്തേ!
ഭാരതസംസ്കാരത്തെയുദ്ധരിക്കുവാൻവന്ന
ഭാരതരത്നദീപം ശോഭിപ്പൂ!! കല്പാവധി.
നൂറു നൂറാണ്ടുകൾക്കിടയിൽ ഭൂരക്ഷയ്ക്കായ്
നൂതനരൂപം പൂണ്ടുശോഭിപ്പൂ സദാനന്ദൻ.
വിദ്യാദാനവും നൽകി, പാർത്തലം ശുദ്ധമാക്കി
വിദ്യാധിരാജൻ ബ്രഹ്മനിർവ്വാണം നേടി; ഹാ! ഹാ!
ശ്രീനാരായണഗുരുദേവനും ഗുരുവാക്കി-
മാനിച്ച യോഗിവര്യാ! പാഹിമാം ദയാനിധേ!
നമസ്തേ ദുരാധർഷ! സർവ്വജ്ഞ! ജ്ഞാനസിന്ധോ!
നമസ്തേ സച്ചിന്മയ! സന്തതം നമസ്തുഭ്യം,
ആനന്ദമൂർത്തേ! നിത്യമംഗളപ്രദായക!
സാനന്ദമടിയന്നു മംഗളം നൽകീടണം.

ശുഭം



# ശ്രീ വിദ്യാധിരാജ പരമഭട്ടാരക ചരിതം

## രണ്ടാം ഭാഗം

# ശ്രീ വിദ്യാധിരാജഗീത

**By**

ശാന്തിനികേതനം

എസ്. കെ. മാധവൻനായർ ശാസ്ത്രി

പുനലൂർ

വന്ദേ 'വിദ്യാധിരാജം' സുകൃതിജനമനോ-
മന്ദിരേ നിത്യവാസം,
വന്ദേ സംസാരദുഃഖാർണ്ണവതരണമഹാ-
പോതരൂപം ദയാലും,
വന്ദേ യോഗീന്ദ്രവര്യം, പതിതജനസമു-
ദ്ധാരണേലോലുപന്തം,
വന്ദേ ശുദ്ധസ്വരൂപം, നിരുപമവപുഷം,
സർവ്വവിഘ്നോപശാന്ത്യൈ. 1

വന്ദേ, സൂര്യശശാങ്കവഹ്നിസദൃശം
തേജസ്വിനം, യോഗിനം
വന്ദേ വിസ്തൃതഫാലദീപ്തമമലം,
കാരുണ്യപൂർണ്ണേക്ഷണം
വന്ദേ, ശ്വേതവിചിത്രവസ്ത്രലസിതം,
ശ്വേതോജ്വലശ്മശ്രുകം,
വന്ദേ, പീവരദീർഘബാഹുയുഗളം
'വിദ്യാധിരാജം' ഗുരും. 2

നമാമി സതതം യോഗിൻ!
ത്വാം ഭജേ ദൃഢചേതസം
സ്മരാമി തവ പാദാര-
വിന്ദം, നിത്യം ശുഭപ്രദം. 3

ഇച്ഛാനിച്ഛാവിരഹിതം
ഗുണത്രയ വിവർജ്ജിതം
തത്വമസ്യാദി വാക്യാർത്ഥ-
ലക്ഷ്യം, നിഷ്കളമാശ്രയേ. 4

ശ്വേതാംബരസുവേഷാഢ്യം
ജ്ഞാനജ്ഞേയസ്വരൂപിണം
നിർവ്യാജകരുണാമൂർത്തിം
വന്ദേ, ഭക്തജനാർച്ചിതം. 5

ജന്മമൃത്യു ജരാതപ്ത-
ജനാനാം, മാർഗ്ഗദർശിനം

ശാസ്ത്രസാരപ്രബോദ്ധാരം
ദുരാധർഷം, ഭജാമ്യഹം. 6

അഗ്രഗണ്യം ദേശികാനാം
ദുരാചാരവിനാശകം
നിർവ്വാണസുഖദം, വന്ദേ
ധർമ്മസംസ്ഥാപകം ഗുരും. 7

ഗുരുമൂർത്തിം ധർമ്മവന്തം
നിസ്സംഗം കാമരൂപിണം
ഭക്തിശ്രദ്ധാധ്യാനഗമ്യം
ജ്ഞാനലിംഗം, ഭജാമ്യഹം. 8

വേദാന്ത വേദ്യം, സർവ്വജ്ഞം
യോഗീന്ദ്രാണാം, ച സദ്ഗുരും
സുഖദം വരദം ശാന്തം
വന്ദേ ശ്രീ ഗുരുമവ്യയം. 9

ഭവസാഗര ഭീതാനാ-
മാശ്രയം മുക്തിദം ഗുരും
ജ്ഞാന വൈരാഗ്യസിദ്ധ്യർത്ഥം
തം ഭജേ കരുണാനിധിം. 10

സർവ്വജന്തുഷുകാരുണ്യം
കുർവ്വന്തം പ്രേമവിഹ്വലം
ലീലാകർമ്മ വിനോദൈശ്ച
ഭാസന്തം, ശ്രീഗുരും ഭജേ. 11

ബ്രഹ്മാദി കീടപര്യന്ത-
മേകഭാവേന ദർശിനം
ദ്വന്ദ്വാതീതം നിത്യസത്യം
തം വന്ദേ സദ്ഗുരും വിഭും. 12

അജ്ഞാനധ്വാന്തഹന്താരം
ജന്മകർമ്മനിവാരകം
ജ്ഞാന വൈരാഗ്യ സിദ്ധ്യർത്ഥം
ഗുരുമൂർത്തിം ഭജാമ്യഹം. 13

സർവ്വവിദ്യാ പ്രദാതാരം
സംസാരാം ബുധിതാരകം
ജ്ഞാന വൈരാഗ്യ സിദ്ധ്യർത്ഥം
വന്ദേ സദ്ഗുരുമവ്യയം. 14

താപത്രയവിനാശാർത്ഥം
ത്വാം ഭജേ കരുണാകരം
ഗുണാതീതം, സ്ഥിതപ്രജ്ഞം
വന്ദേ നിത്യം സുഖപ്രദം. 15

പ്രസന്നവദനം ശാന്തം
ഭവരോഗചികിത്സകം
സർവ്വസൗഖ്യകരം വന്ദേ
സർവ്വാനന്ദപ്രദായകം. 16

സാധുഭിഃ പൂജിതം നിത്യം
'ശിശുനാമ' പ്രകീർത്തിതം
'വിവേകാനന്ദ'സംപൂജ്യം
കേരളേഷു, സുവിഗ്രഹം. 17

നിത്യബോധ ചിദാനന്ദം
കരുണാമൃതവർഷിണം
ലീലാലോലം, ദയാവിഷ്ടം
വന്ദേ, ഭക്തജനാർച്ചിതം. 18

നിർഗ്ഗുണം, സച്ചിദാനന്ദം
മായാതീതം, ജഗദ്ഗുരും
കൃപാലുമഖിലാധാരം
വന്ദേ തം പരമാശ്രയം. 19

ചതുഃഷഷ്ടികലാപൂർണ്ണം
ദുരാധർഷം, നിരാമയം
അനേകജന്മസംപ്രാപ്ത-
പാപദാവാനലം ഭജേ. 20

ശരണാഗത ദീനാർത്ത-
ഭക്താനാം സർവ്വകാമദം

നിഖിലാഗമ സംവേദ്യം
ലോകാതീതം ഭജാമ്യഹം 21

ലീലയാ രചിതം 'ക്രിസ്തു—
മതച്ഛേദന'മുത്തമം
സനാതനമഹത്തത്വം
ഘോഷിതം യുക്തിപൂർവ്വകം. 22

ക്രിസ്തുശിഷ്യാ: പരിഭ്രാന്താഃ
തമേവശരണം ഗതാഃ
പ്രേമ്ണാഥ, രചിതം ഗ്രന്ഥം
സാരം ക്രിസ്തുമതസ്യ ച. 23

'പ്രാചീനമലയാളാ'ഖ്യം
ഗ്രന്ഥം കൃത്വാമഹാപ്രഭുഃ
ശൂദ്രാണാമാധിപത്യം ച
വിവൃണോതി യഥാതഥം. 24

വേദാധികാരം സർവ്വേഷാം
ജനാനാം തുല്യമേവച
പ്രതിഷ്ഠാതന്ത്രകർമ്മാണി
കർത്തും സർവ്വാൻ പ്രബോധിതാ 25

'കോടനാ'ടിതി വിഖ്യാതാത്
കാനനാത്ശീഘ്രമാഗതം
വ്യാഘ്രം ച.തരസാശാന്ത–
മകരോത് ജന്തു ഭക്ഷകം. 26

ആലുവാതടിനീ തീരേ
മൂർഖം മണ്ഡൂകഭക്ഷകം
കരാഗ്രസംജ്ഞയാത്തൂർണ്ണം
വിലംഘ്യഗതവാൻ കില. 27

നദീതീരസ്ഥിതൈർല്ലോകൈർ—
ദർശിതം ജന്തുവത്സലം
പ്രണമ്യ ശിരസാ സർവ്വേ
കീർത്തിതാഃ ചിത്രമേവഹി. 28

ഗുരോരാജ്ഞാംപുരസ്കൃത്യ
അവർണ്ണോ 'നാണുസദ്ഗുരുഃ'
ശിവലിംഗപ്രതിഷ്ഠാം ച
കൃതവാൻ ഗുരുസമ്മിതഃ. 29

പൂർവ്വജന്മകൃതാത്പുണ്യാത്
ദൃഷ്ടം തം 'കുമ്പളാ'ഭിധം
സ്വാന്തകാലേ'പന്മനാ'ഖ്യം
ദേശം നേതും നിയുക്തവാൻ. 30

ലതാകുസുമസങ്കീർണ്ണേ
നികുഞ്ജേ, സംസ്ഥിതം ഗുരും
പൂജയാമാസ, ശിഷ്യോടയം
കീർത്തിധാവള്യപൂരിതഃ. 31

സമാധികാലമാസന്നം
മത്വാ ലോകഗുരുർമ്മഹാൻ
പദ്മാസനസ്ഥിതോ ബ്രഹ്മ-
നിർവിണ്ണോ, ഭാസതേ സ്വയം. 32

ലോകാരാദ്ധ്യ! നമസ്തുഭ്യം
കാരുണ്യാബ്ധേ! മഹാത്മനേ
നമസ്തുഭ്യം നമസ്തുഭ്യം
ഭൂയോ ഭൂയോ നമോസ്തുതേ. 33

ഗുരോ! നിഷ്കള! സർവ്വജ്ഞ!
മായാതീത ഗുണാംബുധേ!
ലീലാകർമ്മവിഭോ! ജ്ഞാന-
മൂർത്തേ! നിത്യം നമാമ്യഹം. 34

അഷ്ടൈശ്വര്യ മഹാസിദ്ധി-
ദായക! ഗുണവാരിധേ
നമസ്തുഭ്യം നമസ്തുഭ്യം
വേദവേദാന്തവേദിനേ. 35

പരാർത്ഥൈക സ്വാർത്ഥപര!
ഭക്തശിഷ്യപരായണ!

ധര്‍മ്മസംസ്ഥാപനാര്‍ത്ഥായേ-
ഹാവതീര്‍ണ്ണ! ജഗദ്ഗുരോ.! 36

ചിദാനന്ദഗുരും, വന്ദേ
പരമാനന്ദ വിഗ്രഹം
ശിഷ്യസന്മാര്‍ഗ്ഗനേതാരം
കൃപാപീയൂഷവര്‍ഷിണം. 37

അജ്ഞാനധ്വാന്തസൂര്യായ
അവ്യയായ, മഹാത്മനേ
നിര്‍വ്വാണപദലക്ഷ്യായ
ഭൂയോ ഭൂയോനമാമ്യഹം. 38

നാനായുക്ത്യുപദേശേന
ശിഷ്യവര്‍ഗ്ഗപ്രബോധകം
ഭക്താഭീഷ്ടപ്രദം വന്ദേ
ശാശ്വതാനന്ദഭാസുരം. 39

മംഗളം ദേഹി സര്‍വ്വജ്ഞ!
മംഗളാകാര! സദ്ഗുരോ!
മംഗളം ദേഹിമേ നിത്യം
സര്‍വ്വധര്‍മ്മാര്‍ത്ഥ പൂര്‍ത്തയേ. 40

വന്ദേ 'വിദ്യാധിരാജം' മഹിതഗുണനിധിം
വിശ്വരക്ഷാപ്രവീണം
വന്ദേശിഷ്യൈകബന്ധും, മമഗുരുമമലം
വിജ്വലന്തം, ഭവന്തം
അജ്ഞാത്വാതേ മഹത്വംനിഗദിതമധുനാ
സര്‍വ്വമേതത്ക്ഷമേഥാഃ
നിത്യംതേപാദപദ്മം, ശരണമിഹ, സദാ
പാഹിമാം യോഗിവര്യ! 41

'മംഗളം ഭവതു.'



# ഗ്രന്ഥകർത്താവിൻെറ കൃതികൾ

1 ശബരി ഗിരീശസ്തവം
2 ഭക്തിമാലിക
3 ഗണപതിസ്തോത്രം
4 എൻെറ ഗുരുനാഥൻ (ദ്വാദശമഞ്ജരി)
5 ഗുരുപഞ്ചകം
6 അഷ്ടാദശസ്തോത്രങ്ങൾ
7 ദേവീസ്തുതി
8 ഗിരീശസ്തവം
9 കിരാതാഷ്ടകം
10 ദുർഗ്ഗാസ്തോത്രശതകം
11 ദേവീസ്തോത്രമഞ്ജരി
12 ഭഗവദ്ഗീതാപർവ്വം 23
ദുർഗ്ഗാസ്തോത്രം (വിവർത്തനം)
13 ശ്രീമദ്ഭഗവദ്ഗീത (ഒന്നാം അദ്ധ്യായം)
(വൃത്താനുവൃത്തം തർജ്ജമ)
14 ഭക്ത്യുപഹാരം
15 ശ്രീവിദ്യാധിരാജ പരമഭട്ടാരകചരിതം
16 ശ്രീ. വിദ്യാധിരാജഗീത
17 കരിങ്ങന്നൂർ ദേവീക്ഷേത്രമാഹാത്മ്യം

Printed at Catholic press Quilon-13.